

# ഇടം

## നാം ഇവിടെ ഇരിക്കുന്നത് നല്ലത്

മൗണ്ട് താബോർ ദയറ പത്തനാപുരം

# പരിശുദ്ധ പിതാക്കന്മാർ



പരി.ഗീവർഗ്ഗീസ് മാർ ഗ്രീഗോറിയോസ്



പരി.യൽദോ മാർ ബസേലിയോസ്



പരി.ഗീവർഗ്ഗീസ് മാർ ദിവന്നാസ്യോസ്

catholicos@mosc.in
officeofthecatholicos@mosc.in

0481 - 2574323, 2578500
www.mosc.in

# The Malankara Orthodox Syrian Church

**CATHOLICATE OF THE EAST**

**BASELIOS MARTHOMA MATHEWS III**
CATHOLICOS OF
THE APOSTOLIC THRONE OF
ST. THOMAS
AND MALANKARA METROPOLITAN

CATHOLICATE PALACE
KOTTAYAM - 686 004
KERALA, INDIA

**ജൂലൈ 30, 2022**

## അനുഗ്രഹ സന്ദേശം

പത്തനാപുരം മൗണ്ട് താബേർ ദയറാ അങ്കണത്തിലെ '*തോമാ മാർ ദീവന്നാസ്യോസ്*' നഗറിൽ 2022 ഓഗസ്റ്റ് 4-ാം തീയതി നടത്തപ്പെടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ യോഗവുമായി ബന്ധപ്പെട്ട് '*ഇടം*' എന്ന പേരിൽ ഒരു സുവനീർ പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നാം സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. '*നാം ഇവിടെ ഇരിക്കുന്നത് നന്ന്*' എന്ന വേദവാക്യത്തെ ആധാരമാക്കിയാണ് ഈ സുവനീർ തയ്യാറാക്കുന്നത് എന്ന് നാം മനസിലാക്കുന്നു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അപ്പോസ്തോലിക പൈതൃകത്തിന്റെയും ക്രിസ്തുവിന്റെ ശരീരമായ പരിശുദ്ധ സഭയുടെ സംഘബോധത്തിന്റെയും കൂട്ടായ്മയുടെയും സജീവ പ്രതീകമാണ്. ഈ അസ്സോസിയേഷൻ വേദിയിൽ തേജസ്വികളായ പൂർവ്വിക പിതാക്കന്മാരുടെ സജീവമായ പ്രാർത്ഥനാ സാന്നിദ്ധ്യമുണ്ടെന്ന് നാം ഉറച്ച് വിശ്വസിക്കുന്നു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ, അഭിവന്ദ്യരായ തോമാ മാർ ദീവന്നാസ്യോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, ഇയ്യോബ് മാർ പീലക്സീനോസ് എന്നീ പിതാക്കന്മാരുടെ പവിത്രസ്മരണകൾ നിറഞ്ഞു നിൽക്കുന്നതും, പുണ്യകബറിടങ്ങൾ സ്ഥിതി ചെയ്യുന്നതുമായ മൗണ്ട് താബോർ ദയറാ നമുക്ക് വലിയ ധൈര്യവും ആത്മീയ പ്രചോദനവുമാണ്. പ്രൗഢോജ്വലമായ ഈ സമ്മേളനം നമുക്കേവർക്കും അഭിമാനവും സമൂഹത്തിന് ദൈവികമായ സാക്ഷ്യവും പ്രദാനം ചെയ്യുന്നതായി മാറണം.

മലങ്കര സഭയെ പുതിയ ദർശനങ്ങളോടെ ആധുനിക കാലത്തിലേക്ക് നയിക്കുവാനുള്ള വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ എന്നിവരുടെ തെരഞ്ഞെടുപ്പാണ് ഈ മഹാസമിതിയുടെ പ്രധാന അജണ്ട. പരിശുദ്ധ സഭയുടെ ഭിത്തിയെ ബലവത്താക്കുവാൻ ഏൽപ്പിക്കപ്പെട്ടിരിക്കുന്ന ദൗത്യങ്ങൾ യഥാസമയം ഉചിതമായ നിലയിൽ വിനിയോഗിക്കുവാൻ പുതുതായി തെരഞ്ഞെടുക്കപ്പെടുന്ന സഭാസ്ഥാനികൾക്ക് സാധ്യമാകും എന്ന് നാം ഉറച്ച് വിശ്വസിക്കുന്നു. പരിശുദ്ധ സഭയുടെ കൊമ്പ് ഉയരുവാനും, സാക്ഷ്യത്തോടെയും സ്വത്വ ബോധത്തോടെയും അഭിമാനത്തോടെയും സമൂഹത്തിൽ ജീവിക്കുന്നതിന് വിശ്വാസസമൂഹത്തെ പ്രാപ്തരാക്കുവാനും സഭയുടെ ചുമതലക്കാരായ എല്ലാവർക്കും ഉത്തരവാദിത്തമുണ്ട്. ആയതിന് നമുക്ക് ഒന്നു ചേർന്ന് ഇരിക്കുവാനും ചിന്തിക്കുവാനും തീരുമാനങ്ങൾ കൈക്കൊള്ളുവാനും പ്രാർത്ഥനാപൂർവ്വം ശ്രമിക്കാം. പത്തനാപുരം ദയറായും, കൊല്ലം-കൊട്ടാരക്കര പുനലൂർ-അടൂർ കടമ്പനാട്-തുമ്പമൺ മെത്രാസനങ്ങളും ഈ സമ്മേളനത്തിന്റെ വിജയത്തിനായി നന്നായി അദ്ധ്വാനിക്കുകയും, ആവശ്യമായ ക്രമീകരണങ്ങൾ ഭംഗിയായി പൂർത്തീകരിക്കുകയും ചെയ്തിട്ടുണ്ട് എന്ന് നാം മനസിലാക്കുന്നു. അസ്സോസിയേഷൻ യോഗത്തോട് അനുബന്ധിച്ച് പ്രസിദ്ധീകരിക്കുന്ന ഈ സുവനീറിന് എല്ലാ ഭാവുകങ്ങളും നാം നേരുന്നു. ഈ ഉദ്യമത്തിന് പിന്നിൽ പ്രവർത്തിക്കുന്ന ഏവരേയും നാം അനുമോദിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ!

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**



## H.H BASELIOS MARTHOMA DIDYMOS I

The Seventh Catholicos of the East in Malankara (2005-2010)

## H.G MAR THOMA DIONYSIUS

(Founder of Mout Tabor Daira & Institutions)





## H.G ZACHARIAH MAR DIONYSIUS

## H.G IYOB MAR PHILOXENOS



# മുഖമൊഴി

മുഖമൊഴി

ഇത് രൂപാന്തരത്തിന്റെ മല.
കാലങ്ങളുടെ സംഗമഭൂമി............
ഈ ഭൂമി അനശ്വരമാണെന്ന് മനസ്സിലാക്കിയ ശിഷ്യൻ.............
ഗുരുവിനോട് ഇവിടെ ഇരിക്കുന്നത് നല്ലത്.................
ഇടം തിരഞ്ഞവനോട് ഗുരു പറഞ്ഞു.
താഴേക്ക് പോകാം........
ഒരാൾ ആർജിച്ചെടുക്കുന്ന സമീപനത്തിന്റെയോ
അവസ്ഥയുടെയൊ പേരാണ് **ഇടം**.
അപൂർണ്ണതകളെ ഹൃദയ പൂർവ്വം ചേർത്ത് പിടിക്കുന്നതാണ് **ഇടം**.
അൻപോട് ചേർത്ത് പിടിച്ച് ഒഴികുന്ന നദിയാണത്.
മാർത്തോമ്മാ ദിവന്നാസ്യോസ് തിരുമേനി.........
നദിക്കരയിൽ തുറന്ന വാതിലുകൾ ഒത്തിരിയാണ്.
അതിലൂടെ **ഇടം** നേടിയവർ അതിലുപരി.

മലങ്കരസഭയുടെ ചരിത്രത്തിലും **ഇടം** നേടുകയാണിവിടെ.
തന്റെ ആത്മനാഥനൊപ്പം ചേർന്നതിന്റെ അമ്പതാം വർഷത്തിൽ,
മലങ്കര സഭയുടെ അഭിമാന നിമിഷമാകുന്ന സംഗമത്തിൽ,
അവൻ കണ്ടെത്തിയ ഇടത്തിൽ .........
ഏറ്റവും നന്ദിയോടെ താബോർമല.

*സ്നേഹത്തോടെ.....*



ഫാ.ഫിലിപ്പ് മാത്യു



H.G. Dr. Yakoob Mar Irenaios Metropolitan

Mount Tabor is the mount of Holy Transfiguration. This incident is expounded in the Gospels (Mat 17; Mk 9; Lk 9.) Jesus was seen in an incredibly brilliant light, that the three disciples, Peter, James and John, who were with him, could not stand that brilliance; they fell down on the ground. There, two men, who are identified as Moses and Elijah, appeared in a cloud and were speaking to the Lord regarding his death that was to happen to Jesus, in Jerusalem. The world they are in, seems quite different; Moses and Elijah are apparently summoned, not only to witness the great brilliance of the Lord, but to bear witness in anticipation, and in eternity, to the salvific sacrifice of the Lord in Jerusalem. Though the three disciples are not part of the cosmic discussion, they saw certain things and heard certain things, that too, in patches. But they somehow caught the kernel of the discussion; which means it lasted for a while. If the discipled had not heard the voices, and identified the "guests," the world would have been poorer for the identification of the guests, and the topic of their discussion!

The Monastic communities founded on this hillock at Pathanapuram, was christened as "Mount Tabor" by the illustrious Mar Thoma Dionysius of blessed memory, who scaled accidentally this hillock, a century ago, with had precious little to be proud of, in terms of roads, communication channels and habitation. In those days, it was almost a forest, though there was a middle school in this place. It was God's design that that young traveller deacon purchased the major part of this hill, founded two monastic houses as the soul and spirit of everything which were to come up here in course of time. The Western education he got at Oxford University; and his monastic training with the "Cowly Fathers" ('society of St. John the Evangelist'), a renowned and disciplined monastic house of the "High Church" at Oxford, founded by the saintly Father Benson helped him to shape his dreams for Mount Tabor, and to lay a firm foundation his conceptions for his future endeavours. During then lifetime of Mar Thoma Dionysius, fathers from Cowly used to come and stay at Mount Tabor, Pathanapuram. To his very end, he believed that if we cooperate with God in humility and devotion, God shall do wonders among us. The educational, monastic and charitable centres he established in Kerala and Tamil Nadu, with meagre or no resources at hand, vouchsafe this solid faith in God.

# MOUNT TABOR AND TRANSFIGURATION

MOUNT TABOR AND TRANSFIGURATION



The founding of the Mount tabor institutions here, was the fruit of long prayers, meditation and hard work of the young deacon C M Thoma, from Mavelikkara Kallumpuarthu family, who had already gained name and fame as the headmaster of M G D high School, Kundara, and an efficent Gospel preacher. He was the minion of Geevarghese Mar Gregorios, (later, His Holiness Baselios Geevarghese II, Catholicos) who was staying at Kundara Seminary, administering the southern dioceses. The Deacon was a very efficent person, profusely imaginative and courageous, but at the same time deeply religious and hard working. It is certain that God gave him the vision to focus his monastic and missionary endeavours at Pathanapuram; while "Kundara Thirumeni" have him all support and blessings.

But there was a problem: his pockets were almost always empty! How then, he could accomplish such wondrous things at Pathanapuram? There is only one answer to this enigma; he had God on his side. Till His Grace Mar Dionysius passed away in 1972, he was a perpetual debtor and a perpetual "rich" man. When he had no monetary sources to rely on, he would point to heaven above and tell his disciples: "My Father is immensely rich." All the institutions on Mount tabor, had as their flagship and nucleus, the twin monastic institutions: Mount Tabor Diara, and Mount Tabor Convent. The great visionary founder intended it to be like that. Therefore, Mount Tabor, Pathanapuram, is not a bunch of educational institutions, but primarily, a centre of spiritual excellence. This is what its founder wanted it to be. The Western education he got at Oxford University; as well as the monastic and ascetic training he received with the Cowly Fathers ('Society of St. John the Evangelist') in England, really transformed him, and helped to give a clear and firm foundation to his dreams for Mount Tabor.

The vision on Mount Tabor, transcends life and death. It is a rare and unique cosmic vision, nestling scenes untold, unspeakable words, unearthly brilliance suggesting Divine presence and God's salvific plan for creation. Whoever "participates" in the Trinitarian epiphany on Mount Tabor, descends the hill, "transformed." Moses and Aaron are joyous that their primary gleans during their time and ministry, are getting fully unfolded and being realised. For the three disciples, who are not yet qualified for the vision beatific and the total meaning of the Messianic mission, are getting educated through a Light that shines through the darkness of ignorance and earthliness and through a "presence" and unutterable words. So, Tabor is the mount of divine education which transcends all varieties of earthly learning and research.

The human beings who assembled on Tabor got educated and transformed. As the brilliance recedes, the disciples see only the Son of God in human form, as they used to see him. Thus the ordinary life on Mount Tabor points beyond it, to a world getting intermittently transformed, not necessarily through worldly development, but through the inspiration from a world unseen.

Mount Tabor is the host for the process of Divine revelations and transformation; and this exactly was the dream and vision o the Founder. Tabor is the bedrock of Orthodox Faith, worship and Christian love. Here, the Heavenly Father endorses the presence of the Son, who is the centre of prayers and meditations, and the real animator. The seen and unseen influence of the Tabor tradition, is really behind the growth and sustenance of Pathanapuram.

Mar Thoma Dionysius wanted Tabor to be a hub of the all-round development of Pathanapuram, which was an abysmally undeveloped village when he saw it a century ago. Besides, he believed Tabor shall always remain as a spiritual power - house for the Orthodox Church; and a unique centre of Orthodox Faith, being studied and practised.

# ദയറാജീവിതത്തെക്കുറിച്ച്
# താബോർ സ്ഥാപക പിതാവിന്റെ ദർശനങ്ങൾ



# മലങ്കര അസോസിയേഷൻ






അഭി.ഡോ.ജോസഫ് മാർ ദിവന്നാസ്യോസ്

പത്തനാപുരം താബോറിൽ അന്ത്യവിശ്രമം കൊള്ളുന്ന പുണ്യപിതാക്കന്മാരുടെ പ്രാർത്ഥനയാൽ ദയറായ്ക്ക് സഭയിൽ നിന്നു ലഭിച്ച ഒരു പദവിയും അംഗീകരണവുമായാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ 2022, പത്തനാപുരം താബോർ ദയറ അങ്കണത്തിൽ വച്ച് നടത്തപ്പെടുന്നതിനെ ബലഹീനനായ ഞാൻ കാണുന്നത്. താബാർ ദയറായുടെ സ്ഥാപക പിതാവായിരുന്ന വലിയ തിരുമേനി, എന്ന് ആദരവോടെ എല്ലാവരും വിളിക്കുന്ന മാർത്തോമ്മാ ദിവന്നാസ്യോസ് പിതാവിന്റെ സ്വപ്നസാക്ഷാത്ക്കാരമാണ് ഇന്നിവിടെ കാണുന്ന സകലവും.വലിയ ദേവാലയം, പിതാക്കന്മാരുടെ കബറുകൾ, കന്യാസ്ത്രീ മഠം, കുട്ടികൾക്കുള്ള ഹോസ്റ്റലുകൾ, കോളേജുകൾ ഉൾപ്പെടെയുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ എല്ലാം എല്ലാം. മോശയുടെ പിൻഗാമിയായ ജോഷ്വായെപ്പോലെ, മാർത്തോമാ ദിവന്നാസ്യോസ് പിതാവിന്റെ വാത്സല്യ ശിഷ്യനായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ ബാവാ തിരുമേനി, വലിയ പിതാവിന്റെ സ്വപ്നങ്ങൾ സാക്ഷാത്ക്കരിക്കുവാൻ മാർഗ്ഗദർശിയും കർമ്മയോഗിയുമായിത്തീർന്നു. അദ്ദേഹത്തോടൊപ്പം സഖറിയാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലിത്തായും, ഈയ്യോബ് മാർ പീലക്സീനോസ് മെത്രാപ്പോലിത്തായും, ഇന്നുള്ള താബോറിലെ മെത്രാപ്പോലീത്താമാരും, റമ്പാച്ചന്മാരും, വൈദികശ്രേഷ്ഠരും പരിപോഷകമായി ഭവിക്കുന്നു. സ്ക്കൂൾ ഫൈനലിനുശേഷം പതിനഞ്ചാമത്തെ വയസ്സിൽ മാർത്തോമാ ദിവന്നാസ്യോസ് തിരുമേനിയാൽ ദയറായിലേക്ക് 1971 ജൂലൈ 15-ന് ഉപനയനം ചെയ്യപ്പെട്ട ബലഹീനനായ ഞാൻ നാളിതുവരെയുള്ള സ്വന്ത അനുഭവത്തിലൂടെ ദയറായെക്കുറിച്ചും കന്യാസ്ത്രി മഠത്തെക്കുറിച്ചും സ്ഥാപനങ്ങളെക്കുറിച്ചും വളരെ സംക്ഷിപ്തമായി കുറിക്കുവാൻ ഈ ചെറു ലേഖനത്തിലൂടെ ശ്രമിക്കുകയാണ്. ഇത് ഗഹനമായൊരു പഠനമല്ല, മറിച്ച് പൊതു ജനങ്ങൾക്ക് അറിയുവാൻ ഒരു കുറിപ്പ് മാത്രമാണ്.

# പത്തനാപുരം താബോർ ദയറായ്ക്ക് സഭയിൽ നിന്നു ലഭിച്ച ശ്രേഷ്ഠ പദവി.

**മൗണ്ട് താബോർ ദയറാ (എസ്. എസ്. ഒ.ടി. സൊസൈറ്റി ഓഫ് സേക്രഡ് ട്രാൻസ്ഫിഗറേഷൻ) പത്തനാപുരം.**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നിരണം ഭദ്രാസനാധിപനായിരുന്ന (1940–1972) യുഗപ്രഭാവനായ ഭാഗ്യസ്മരണാർഹൻ മാർത്തോമ്മാ ദിവന്നാസ്യോസ് പിതാവാണ് 1929–ൽ മൗണ്ട് താബോർ ദയറ സ്ഥാപിച്ചത്. തിരുവിതാംകൂർ ചാരിറ്റബിൾ ആക്ട് പ്രകാരം രജിസ്റ്റർ ചെയ്ത സൊസൈറ്റിയാണ് ഈ ആശ്രമം (Reg. No. 46/1964 under act XXII of 1955)

**സൊസൈറ്റിയുടെ സ്ഥാപക ഉദ്ദേശങ്ങൾ.**

ഓർത്തഡോക്സ് സഭയുടെ കർശനമായ പാരമ്പര്യത്തിൽ സന്യാസ ജീവിതം പ്രോത്സാഹിപ്പിക്കുക.

വിശ്വാസികൾക്കായി സമീപത്തെ അവികസിത സ്ഥലങ്ങളിൽ പള്ളികളും ചാപ്പലുകളും മറ്റ് ആരാധനാലയങ്ങളും സ്ഥാപിക്കുക.

വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുകയും നടത്തുകയും ചെയ്യുക, അശരണമായ വൃദ്ധർക്കും കുട്ടികൾക്കും ഭവനങ്ങൾ പണിയുക, സന്യാസ ദൗത്യത്തിന്റെ ഭാഗമായി തളർന്നു പോയ രോഗികൾക്കുള്ള ആശുപത്രികൾ സ്ഥാപിക്കുക.

ജനങ്ങൾക്കിടയിൽ യഥാർത്ഥ ഓർത്തഡോക്സ് വിശ്വാസം പഠിപ്പിക്കുകയും പരിപോഷിപ്പിക്കുകയും പരിശീലിപ്പിക്കുകയും ചെയ്യുക.

ഏവരും സ്നേഹ ബഹുമാനങ്ങളോടെ വലിയ തിരുമേനി, എന്ന് വിളിച്ചിരുന്ന മാർത്തോമ്മാ ദിവന്നാസ്യോസ് തിരുമേനിയായിരുന്നു 1929–ൽ ദയറായുടെ ആരംഭം മുതൽ 1972–ൽ ആ പിതാവിന്റെ ഇഹലോകവാസം വരെ ആശ്രമത്തിന്റെ സുപ്പീരിയറും. അതിനുശേഷം ഭാഗ്യസ്മരണാർഹനായ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലിത്താ സുപ്പീരിയറായി സ്ഥാനമേറ്റു. ദൈവനിയോഗത്താൽ ആ പിതാവ് 2005–ൽ കാതോലിക്കായും മലങ്കര മെത്രാപ്പോലിത്തായും ആയി, സഭയുടെ പരമാദ്ധ്യക്ഷനായി. 2010–ൽ കാതോലിക്കായായി സ്വയം വിരമിക്കുന്നതുവരെ സുപ്പീരിയറായി തുടർന്നു. എങ്കിലും 2014 മെയ് 26–ന് അദ്ദേഹത്തിന്റെ വിയോഗം വരെ പരിശുദ്ധ പിതാവ് പരമ രക്ഷാധികാരി എന്ന നിലയിൽ ആത്മീയ അനുഗ്രഹങ്ങളും മാർഗ്ഗ നിർദ്ദേശങ്ങളും നൽകി ദയറായെ പരിപോഷിപ്പിച്ചു. ഈ രണ്ട് വിശുദ്ധ പിതാക്കന്മാരുടെയും കാലഘട്ടം താബോർ ദയറായുടെയും, സഭയുടെയും മൊത്തത്തിലുള്ള ചരിത്രത്തിലെ സുവർണ്ണ കാലഘട്ടമായി കണക്കാക്കപ്പെടുന്നു. ഈ രണ്ട് പരിശുദ്ധ പിതാക്കന്മാരും ഈ ദയറായുടെ മണ്ണിൽ അന്ത്യ വിശ്രമം കൊള്ളുന്നു. ഇവരുടെ ജീവിത സ്മരണ ഇന്നും ആശ്രമവാസികൾക്ക് മാത്രമല്ല ദേശവാസികൾക്കും മാനവ സമൂഹത്തിനു തന്നെ പ്രചോദനമാണ്.

ദയറായുടെ സ്ഥാപക സുപ്പീരിയറായ മാർത്തോമ്മാ ദിവന്നാസ്യോസ് ഒരു വിദ്യാഭ്യാസ വിചക്ഷണനും ക്രാന്തദർശിയുമായിരുന്നു. നേരത്തെ സൂചിപ്പിച്ചതുപോലെ ഒമ്പത് പതിറ്റാണ്ടുകൾക്ക് മുമ്പ് അദ്ദേഹത്തിന്റെ ദീർഘവീക്ഷണം മനോഹരമായ ഈ കുന്നിൻ മുകളിൽ യഥാർത്ഥത്തിൽ ഒരു ആശ്രമത്തിന് മാത്രമല്ല പത്തനാപുരത്ത് സമുച്ചയമായി പരിണമിച്ച മത വിദ്യാഭ്യാസ കേന്ദ്രത്തിനും കൂടെയാണ് അടിത്തറ പാകിയത്. കാലക്രമത്തിൽ അദ്ദേഹമതിനെ സ്നേഹപൂർവ്വം താബോർ എന്ന് നാമകരണം ചെയ്തു. 1937–39 കാലഘട്ടത്തിൽ ഓക്സ് ഫോർഡ് യൂണീ വേഴ്സിറ്റിയിലെ ക്രൈസ്റ്റ് ചർച്ച് കോളേജിലെ പഠന കാലയളവിൽ ഇന്ത്യയുടെ മുൻ രാഷ്ട്രപതിയും ദാർശനികനുമായ ഡോ. എസ് രാധാകൃഷ്ണൻ അവിടെ അദ്ദേഹത്തിന്റെ ഏറ്റവും നല്ല വിദ്യാർത്ഥി സുഹൃത്തുക്കളിൽ ഒരാളായിരുന്നു. ഇംഗ്ലണ്ടിലെ തന്റെ താമസ കാലത്ത് ആംഗ്ലിക്കൻ ഹൈ ചർച്ചിന്റെ കീഴിലുള്ള അന്നത്തെ ഏറ്റവും വലിയ സന്യാസ സമൂഹങ്ങളിലൊന്നായ കൗളി ഫാദേഴ്സ് കമ്മ്യൂണിറ്റിയോടൊപ്പം താമസിച്ചു. അവിടെ നിന്ന് ലഭിച്ച സന്യാസ പ്രചോദനം മൗണ്ട് താബോർ ആരംഭിക്കാൻ അദ്ദേഹത്തിന് പ്രേരകശക്തിയാക്കുകയും ചെയ്തു. ഒരു സഭാ എപ്പിസ്കോപ്പൽ തലവൻ എന്നതിലുപരി ഈ പിതാവ് തികഞ്ഞ മനുഷ്യസ്നേഹിയും മാനവികവാദിയും വിദ്യാഭ്യാസ വിചക്ഷണനുമായിരുന്നു. മൗണ്ട് താബോർ ദയറായും അതിന്റെ കീഴിലുള്ള എല്ലാ സ്ഥാപനങ്ങളും കേരളത്തിലെയും തമിഴ്നാടിന്റെയും വിവിധ ഭാഗങ്ങളിൽ നൽകുന്ന വിലപ്പെട്ട സേവനങ്ങൾ പിന്നോക്കക്കാരുടെയും കീഴാളരുടെയും വിദ്യാഭ്യാസത്തിനും സാമൂഹികക്ഷേമത്തിനും വേണ്ടിയുള്ള ഈ പിതാവിന്റെ ദർശനവും ആത്മീയ, വിദ്യാഭ്യാസ, സന്യാസ മിഷൻ പ്രതിബദ്ധതയെയും സാക്ഷ്യപ്പെടുത്തുന്നു. പരിശുദ്ധ ദിദിമോസ് ബാവായുടെ നിര്യാണത്തെത്തുടർന്ന് റവ. സി. ഒ. ജോസഫ് റമ്പാൻ സുപ്പീരിയറായി ഒരു കാലയളവ് സേവനമനുഷ്ഠിച്ചു. നിലവിൽ വെരി. റവ. ഫാ. യോനാൻ സാമുവൽ റമ്പാൻ സുപ്പീരിയറായി സേവനം അനുഷ്ഠിക്കുന്നു. സ്ഥാപക സുപ്പീരിയർ മാർത്തോമാ ദിവന്നാസ്യോസ്, പരിശുദ്ധ ദിദിമോസ് ബാവാ എന്നിവരുൾപ്പെടെ ആറ് അംഗങ്ങളെ സഭയുടെ പിതാക്കാരുടെ ശ്രേണിയിലേക്ക് സംഭാവന ചെയ്യുവാൻ ഈ ആശ്രമത്തിനു കഴിഞ്ഞു. നിലവിൽ ഈ ആശ്രമത്തിൽ രണ്ട് മെത്രാപ്പോലീത്താമാർ(ഡോ. യാക്കൂബ് മാർ ഐറേനിയസ്, ഡോ. ജോസഫ് മാർ ദിവന്നാസ്യോസ്) എട്ട് റമ്പാൻമാർ, പതിനൊന്ന് വൈദീകർ മൂന്ന് ശെമ്മാശന്മാർ മൂന്ന് ബ്രദേഴ്സ് എന്നിവരും ഉൾപ്പെടുന്നു. ഈ കാലയളവിൽ റമ്പാൻമാരും വൈദീകരും ഉൾപ്പെടെ പത്തൊമ്പത് അംഗങ്ങൾ വ്യത്യസ്ത സമയങ്ങളിൽ ലോകജീവിതം അവസാനിപ്പിച്ച് ദൈവസന്നിധിയിലേക്ക് മാറ്റപ്പെട്ടു. ഇവർ എല്ലാവരും ദയറാ ചാപ്പലിന് സമീപം അന്ത്യവിശ്രമം കൊള്ളുന്നു.

**മൗണ്ട് താബോർ കോൺവെന്റ് (OST) പത്തനാപുരം,**

താബോർ സിസ്റ്റർഹുഡ് പത്തനാപുരം MOSCയിലെ സന്യാസത്തിന്റെ ആധുനിക കാലഘട്ടത്തിലെ ആദ്യത്തെ സംഘടിതവും വിജയകരവുമായ കോൺവെന്റ് ആണ്. കാരണം ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലിത്ത തിരുമൂലപുരത്തെ ബെഥനി കോൺവെന്റ് സ്ഥാപിച്ചെങ്കിലും അതിലെ എല്ലാ അംഗങ്ങളും റോമൻ കത്തോലിക്ക സഭയിൽ അതിന്റെ സ്ഥാപകനോടൊപ്പം 1930–ൽ ലയിക്കുകയുണ്ടായി.

ഗവൺമെന്റ് ആക്ട് നമ്പർ 56/2 പത്തനാപുരം സബ് രജിസ്ട്രാർ ഓഫീസ് തീയതി 04.03.1994) പ്രകാരം രജിസ്റ്റർ ചെയ്ത സൊസൈറ്റിയാണ് ഈ കമ്മ്യൂണിറ്റി അംഗത്വത്തിന്റെ കാര്യത്തിലും ഈ കോൺവെന്റ് MOSC-യിലെ ഏറ്റവും വലിയ സന്യാസ സമൂഹമാണ്. കാരണം അതിന്റെ നിലവിലെ അംഗസംഖ്യ അമ്പതിന് മുകളിലാണ്. സ്ഥാപകയായ മദർ സുപ്പീരിയർ ഉൾപ്പെടെ പതിനഞ്ചിലധികം അംഗങ്ങൾ വിവിധ കാലഘട്ടങ്ങളിൽ ഈ ലോകം അവസാനിപ്പിച്ചു. അവരുടെ ഭൗതീക ശരീരം കോൺവെന്റ് ചാപ്പലിനടുത്തുള്ള കോൺവെന്റ് സെമിത്തേരിയിൽ സംസ്കരിക്കപ്പെട്ടിരിക്കുന്നു. 1972–ൽ കോൺവെന്റ് സ്ഥാപിതമായ കാലം മുതൽ അദ്ദേഹത്തിന്റെ അന്ത്യം വരെ ഭാഗ്യസ്മരണാർഹനായ മാർത്തോമാ ദിവന്നാസ്യോസ് ഇവിടെ വിസിറ്റർ ബിഷപ്പായിരുന്നു.തുടർന്ന് പരിശുദ്ധ ദിദിമോസ് ബാവാ തിരുമേനി 1972മുതൽ 2014 വരെ, ഇപ്പോൾ ഡോ. ഐറേനിയോസ് തിരുമേനി കോൺവെന്റിന്റെ വിസിറ്റർ ബിഷപ്പായി പ്രവർത്തിക്കുന്നു. എല്ലാതലങ്ങളിലും കർശനമായ ഓർത്തഡോക്സ് സന്യാസ ജീവിതവും അതിന്റെ കൂദാശാ ആത്മീയതയും ഈ കോൺവെന്റിൽ പിന്തുടരുന്നു. താബോർ ദയറായിലെ നിയുക്ത വൈദീകരാണ് കാലാകാലങ്ങളിൽ ഇവരുടെ ആത്മീയ പോഷണവും ചാപ്ളിൻഷിപ്പും നടത്തുന്നത്.

**അനുബന്ധസ്ഥാപനങ്ങൾ.**

വിദ്യാഭ്യാസ മിഷൻ പ്രവർത്തനങ്ങളിൽ പത്തനാപുരം മൗണ്ട് താബോർ ദയറായുടെ സാന്നിദ്ധ്യം ശ്ലാഘനീയവും ശ്രദ്ധേയവുമാണ്. കേരളം തമിഴ്നാട് എന്നീ രണ്ട് സംസ്ഥാനങ്ങളിലായി വ്യാപിച്ചു കിടക്കുന്ന ദയറാ നടത്തുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ, രണ്ട് കോളേജുകൾ, ഏഴ് ഹയർ സെക്കൻഡറി സ്ക്കൂളുകൾ, ലോവർ പ്രൈമറി സ്കൂളുകൾ എന്നിവ ഉൾപെടുന്നു. ഒപ്പം ഒരു മെഡിക്കൽ മിഷൻ നഴ്സിംഗ് സ്കൂളും ഒരു മിഷൻ ആശുപത്രിയും തമിഴ്നാട്ടിലെ മാത്തൂരിൽ പ്രവർത്തിക്കുന്നു. സന്യാസ, മെഡിക്കൽ, വിദ്യാഭ്യാസ ജീവകാരുണ്യ പ്രവർത്തനങ്ങളും സേവനങ്ങളും കൂടാതെ സഭയുടെ ആത്മീയ ശാക്തീകരണത്തിന്റെ ഉത്തരവാദിത്വം ഇവിടുത്തെ അന്തേവാസികളായ ബഹുമാനിതമായ സിസ്റ്റേഴ്സ് നിർവഹിക്കുന്നു. കോൺവെന്റ് നടത്തുന്ന **വിദ്യാഭ്യാസ സ്ഥാപനങ്ങളും മറ്റ് സ്ഥാപനങ്ങളും താഴെ ചേർക്കുന്നു.**

മാർ സൂസൻ മെമ്മോറിയൽ ഇ, എം. എൽ. പി സ്ക്കൂൾ പത്തനാപുരം

മദർ എലിസുബാ മെമ്മോറിയൽ ഇ. എം. സ്കൂൾ, മാലൂർ

മൗണ്ട് താബോർ നഴ്സറി സ്കൂൾ പത്തനാപുരം

മൗണ്ട് താബോർ ഇ.എം.എച്ച് സ്ക്കൂൾ മേപ്പാടി വയനാട്

മൗണ്ട് താബോർ കോൺവെന്റ് വൃദ്ധ സദനം പത്തനാപുരം.

മൗണ്ട് താബോർ ഗേൾസ് ബോഡിംഗ് ഹോം പത്തനാപുരം.

മൗണ്ട് താബോർ വനിതാ ഹോസ്റ്റൽ മാലൂർ

മാർ ഡയനീഷ്യസ് ബാലികാ ഭവൻ പോത്തുകൽ, നിലമ്പൂർ,

മാർ തോമാ ദീവന്നാസ്യോസ് എം. ഇ. എം സ്ക്കൂൾ തെങ്ങേലി തിരുവല്ല

**ഉപസംഹാരം,**

ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിലാണ് വ്യവസ്ഥാപിതമായ സന്യാസ സമൂഹങ്ങൾ മലങ്കര സഭയിൽ ഉടലെടുക്കുന്നത്. അപ്രകാരം ഉത്ഭവിച്ച സന്യാസ സമൂഹത്തിൽ ബഥനി സന്യാസ സമൂഹം ഒന്നാമത്തെയും പത്തനാപുരം താബോർ ദയറാ സമൂഹം രണ്ടാമത്തെതുമാണ്. എല്ലാ തലങ്ങളിലും പത്തനാപുരം ദയറായ്ക്ക് പ്രത്യേകിച്ച് ജീവിത നിഷ്ഠയിലും ആതുര ശുശ്രൂഷയിലും വിദ്യാഭ്യാസ മേഖലയിലും തനതായ പേരും പെരുമയും ഈ സ്ഥാപക പിതാവ് ഉൾപ്പെടെയുള്ള ആദിമ പിതാക്കന്മാരുടെ ജീവിതവും പ്രവർത്തനവും വഴിയായി ലഭിച്ച പൈതൃകം തന്നെ. ദയറായിലെ ഇന്നുള്ള അംഗങ്ങൾക്ക് ഈ പേരും പെരുമയും ജീവിത വിശുദ്ധിയും പ്രവർത്തന ക്ഷമതയും തുടർന്നും നിലനിർത്തുവാൻ പ്രാർത്ഥനയോടൊപ്പം സഹായ സഹകരണങ്ങളും കൈത്താങ്ങലും നൽകണമേയെന്ന് പ്രാർത്ഥനാ പൂർവ്വം അഭ്യർത്ഥിക്കുന്നു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ –2022–ന്റെ ഈ വേദി പത്തനാപുരം താബോർ ദയറാ അങ്കണമാകുന്നു എന്നുള്ളത് കേവലം ആകസ്മീകമെന്നതിലുപരി എല്ലാം ദൈവിക പദ്ധതിയുടെ പൂർത്തീകരണമെന്ന് കാണുവാനാണ് ബലഹീനനായ എന്റെ പക്ഷം. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അസോസിയേഷൻ വേദിയായി പത്തനാപുരം ദയറ വേദിയാകുന്നതും ദൈവീക പദ്ധതിയുടെ പൂർത്തീകരണം തന്നെ. ഇത് ചരിത്രത്തിന്റെ ഏടുകളിൽ തങ്കലിപികളാൽ ആലേഖനം ചെയ്യപ്പെടട്ടെ. പ്രാർത്ഥനാശംസകളോടെ ഉപസംഹരിക്കട്ടെ.





ഡോ. എം. കുര്യൻ തോമസ്

# പ്രതീകമല്ല: സ്വാതന്ത്ര്യമാണ് കാതോലിക്കേറ്റ്

മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായി പൗരസ്ത്യ കാതോലിക്കേറ്റിനെ പരക്കെ വിശേഷിപ്പിക്കാറുണ്ട്. ഇത് തികച്ചും തെറ്റായ പരാമർശനമാണെന്നു പറയേണ്ടിയിരിക്കുന്നു. യഥാർത്ഥത്തിൽ മലങ്കരയിലെ പൗരസ്ത്യ കാതോലിക്കേറ്റ് പരി. സഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമല്ല; മറിച്ച് യഥാർത്ഥ സ്വാതന്ത്ര്യം തന്നെയാണ്.

പേർഷ്യൻ സഭയുമായി ബന്ധമാരംഭിച്ചതുമുതൽ പൂർവ കൊളോണിയൽ കാലത്ത് ബാഗ്ദാദിലെ കാതോലിക്കായെ ആണ് മലങ്കര നസ്രാണികൾ തങ്ങളുടെ വേദതലവനായി കരുതിയിരുന്നത്. പട്ടം ലഭിക്കുക എന്നതു മാത്രമായിരുന്നു അക്കാലത്ത് മെത്രാന്മാരെക്കൊണ്ട് നസ്രാണികൾക്കുള്ള ആവശ്യം. വല്ലപ്പോഴും വന്നുപോകുന്ന പേർഷ്യൻ മെത്രാന്മാർ ആ കർമ്മം നിർവഹിച്ചിരുന്നതിനാൽ ആ പൗരോഹിത്യം നിർദ്ധാരണം ചെയ്യപ്പെട്ടിരുന്ന പേർഷ്യയിലെ കാതോലിക്കായെ നസ്രാണികൾ വേദതലവനായി അംഗീകരിച്ചിരുന്നു. 1599–ലെ കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസ്, പേർഷ്യൻ ബന്ധം വിച്ഛേദിച്ച് റോമാ പാപ്പായെ നസ്രാണികളുടെ വേദതലവനാക്കി.

പാശ്ചാത്യർക്കെതിരെ ഇന്ത്യൻ മണ്ണിൽ നടന്ന ആദ്യ സ്വാതന്ത്ര്യ സമരമായ 1653–ലെ കൂനൻ കുരിശു സത്യം റോമാ ബന്ധവും റോമാ പാപ്പായേയും നിരസിച്ച് തദ്ദേശീയമായ ഒരു മേൽപട്ട ശ്രേണി രൂപീകരിച്ചു. മുൻഗാമികളോ, അടിയന്തിര സാഹചര്യങ്ങളിൽ അപ്പോൾ കേരളത്തിൽ സാന്നിദ്ധ്യമുള്ള അന്ത്യോഖ്യൻ സഭയിലെ മേൽപട്ടക്കാരോ ആണ് അക്കാലത്ത് നസ്രാണികളുടെ മേല്പട്ടക്കാരെ വാഴിച്ചിരുന്നത്.

പതിനെട്ടാം നൂറ്റണ്ടാിന്റെ മദ്ധ്യം മുതൽ പാശ്ചാത്യ സുറിയാനി സഭയുടെ സഭാവിജ്ഞാനീയം നസ്രാണികളുടെമേൽ സ്വാധീനം ഉറപ്പിച്ചു തുടങ്ങി. ഈ സഭാവിജ്ഞാനീയം അനുസരിച്ച് മേല്പട്ടസ്ഥാനം നൽകുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനുമുള്ള അധികാരം പാത്രിയർക്കീസിനും മഫ്രിയാനായ്ക്കും മാത്രമായി പരിമിതപ്പെടുത്തിയിരുന്നു. ഇതിന്റെ അടിസ്ഥാനത്തിൽ തനിക്കു വിധേയരാകണമെന്നുള്ള അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിരന്തരമായ സമ്മർദ്ദത്തിന് നസ്രാണികൾ വഴങ്ങിയില്ല. 1809–ൽ ഇതര കൂദാശാ പാരമ്പര്യങ്ങളെ പൂർണ്ണമായും നിരാകരിച്ച് പാശ്ചാത്യ സുറിയാനി പാരമ്പര്യം മാത്രം അംഗീകരിച്ചതോടെ മുകളിൽ പറഞ്ഞ സ്ഥാനികളാൽ കൂദാശ ചെയ്യപ്പെട്ട വി. മൂറോനും ക്ഷാമമായി. 1876–ൽ പരി. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ വെച്ച് കൂദാശ ചെയ്യുന്നതുവരെ രൂക്ഷമായ മൂറോൻ ക്ഷാമം നിലനിന്നു.

1842–ൽ തിരഞ്ഞെടുപ്പോ ആവശ്യമോ കൂടാതെ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനസ്യോസ് പരദേശത്തു പോയി മെത്രാൻ സ്ഥാനമേറ്റു വന്ന് മലങ്കര മെത്രാൻ സ്ഥാനത്തിന് അവകാശവാദം ഉന്നയിച്ചു. അന്ത്യോഖ്യാ



പാത്രിയർക്കീസിൽനിന്നും ഇദം പ്രഥമമായി മേല്പട്ടസ്ഥാനം ഏറ്റ നസ്രാണി ഇദ്ദേഹമാണ്. മലങ്കര മെത്രാപ്പോലീത്തായെ ആക്കുവാനും നീക്കുവാനുമുള്ള അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിനാണന്നും അദ്ദേഹം തന്നെ മലങ്കര മെത്രാപ്പോലീത്താ ആയി നിയമിച്ചിട്ടുണ്ടെന്നും, അതിനാൽ തന്നെ മലങ്കര മെത്രാപ്പോലീത്താ ആയി അംഗീകരിക്കണമെന്നുമായിരുന്നു മാർ അത്താനാസ്യോസിന്റെ വാദം. അക്കാലം വരെ കേട്ടുകേഴ്വി പോലും ഇല്ലാതിരുന്ന ഈ നടപടി അദ്ദേഹത്തിന്റെ എതിരാളിയായി പിന്നാലെ വന്ന യൂയാക്കീം മാർ കൂറിലോസും ആവർത്തിച്ചു. ഇരു കക്ഷികളും ഒരേ വാദം ഉന്നയിച്ചതിനാൽ ഇവരുടെ അവകാശവാദങ്ങളെ പരിഗണിച്ച് തീർച്ചചെയ്ത 1848-ലെ കൊല്ലം പഞ്ചായത്തു കോടതിക്ക് പാത്രിയർക്കീസിന് ഈ അധികാരം ഉണ്ടോ എന്നു ചർച്ച ചെയ്യാൻ അവസരം ഉണ്ടായില്ല. ആ നിശബ്ദത പാത്രിയർക്കീസിന്റെ ഇല്ലാത്ത അധികാരത്തിന് അംഗീകാരമായി മാറി. അതിനാലാണ് മാർ അത്താനാസ്യോസിന്റെ എതിരാളിയായി ഉയർന്നുവന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മേൽപ്പട്ടം സ്വീകരിക്കേണ്ടി വന്നത്.

പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യം മുതൽ അന്ത്യോഖ്യാ പാത്രിയർക്കീസുമാർ മലങ്കരയുടെമേൽ സമഗ്രാധിപത്യവും വിശിഷ്യാ ലൗകീകാധികാരവും അവകാശപ്പെട്ടിരുന്നു. നസ്രാണികൾ ഇതിനു വഴങ്ങാൻ എക്കാലവും വിസമ്മതിച്ചു. കേരളത്തിൽ കാൽകുത്തിയ ആദ്യ അന്ത്യോഖ്യാ പാത്രിയർക്കീസായ പത്രോസ് തൃതീയൻ, 1875-77 കാലത്തെ തന്റെ പര്യടന സമയത്ത് നേരിട്ട് ആവർത്തിച്ച് ആവശ്യപ്പെട്ടിട്ടും നസ്രാണികൾ തങ്ങളുടെ അവകാശം തീറെഴുതിക്കൊടുക്കുവാൻ തയാറായില്ല. ഇതിനിടയിലാണ് 1889-ൽ സെമിനാരിക്കേസിൽ തിരുവിതാംകൂർ റോയൽ കോടതിയിൽനിന്നും അന്തിമ വിധി വരുന്നത്. ഈ വിധി, അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരയിൽ ആത്മീയ അധികാരം ഉണ്ടെങ്കിലും ലൗകീക അധികാരം ഇല്ലെന്നു വ്യക്തമാക്കി.

മലങ്കരമേൽ തന്റെ സർവാധിപത്യമോഹത്തിനു തടയിട്ട ഈ വിധി അന്ത്യോഖ്യാ പാത്രിയർക്കീസിനെ ഞെട്ടിച്ചു. തുടർന്ന് ഇതു മറികടക്കാൻ പാത്രിയർക്കീസിനു ലൗകീകാധികാരം ഉണ്ടെന്ന് സമ്മതിച്ച് സർക്കാരിൽ രജിസ്റ്റർ ചെയ്ത ഉടമ്പടികൾ നൽകാൻ മലങ്കര മെത്രാപ്പോലീത്തായോടും അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയോടും അദ്ദേഹം നിരന്തരമായി ആവശ്യപ്പെട്ടെങ്കിലും ഇരു കൂട്ടരും അതിനു ചെവികൊടുത്തില്ല.

പക്ഷേ ഈ വിധിമൂലം അപകടകരമായ ഒരു ഭീഷണി മലങ്കരസഭമേൽ നിഴലിട്ടു. റോയൽ കോടതി വിധിയിലൂടെ തനിക്ക് സിദ്ധമായ ആത്മീയ അധികാരത്തിൽപ്പെട്ട വി. മൂറോനും മേല്പട്ടസ്ഥാനാഭിഷേക അധികാരവുമുപയോഗിച്ച് മലങ്കരയുടെ മേൽ ഏറെ പ്രതീക്ഷിക്കുന്ന ലൗകീകാധികാരത്തിനായി അന്ത്യോഖ്യാ പാത്രിയർക്കീസ് വിലപേശുമെന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമനും മലങ്കര നസ്രാണികളും ഭയപ്പെട്ടു. പിൽക്കാലത്ത് 1908-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പിൻഗാമിയായി മെത്രാനാക്കപ്പെടുവാൻ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെയും,തീബേലിന്റെ മെത്രാനാക്കുവാൻ കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയും പാത്രിയർക്കീസിന്റെ അടുക്കൽ അയച്ചപ്പോൾ ഉണ്ടായ സംഭവവികാസങ്ങൾ ഈ ഭയം ശരിയെന്ന് അടിവരയിട്ട് ഉറപ്പിച്ചു.

അതിനുമുമ്പുതന്നെ ഈ ഭീഷണി മറികടക്കുവാനുള്ള ശ്രമം നസ്രാണികൾ ആരംഭിച്ചിരുന്നു. ഏകപക്ഷീയമായി ഈ അധികാരങ്ങൾ കൈവശപ്പെടുത്തിയാൽ അതിനു നിയമസാധുത്വമുണ്ടാകില്ലന്ന് എന്നും നിയമവിധേയ സമൂഹമായിരുന്ന നസ്രാണികൾക്ക് വ്യക്തമായ ധാരണ ഉായിരുന്നു. പാശ്ചാത്യ സുറിയാനി സഭാ വിജ്ഞാനീയത്തിനുള്ളിൽ നിന്നുകൊണ്ടുള്ള ഒരു പ്രതിവിധിയാണ് നസ്രാണികൾ തേടിയത്. പാശ്ചാത്യ സുറിയാനി സഭാ വിജ്ഞാനീയത്തിൽ നിന്നും പുറത്തുകടക്കാതെ മേല്പട്ട സ്ഥാനാഭിഷേകവും വി. മൂറോൻ കൂദാശയും മലങ്കരയിൽ നടത്തുവാനുള്ള മാർഗ്ഗത്തെപ്പറ്റിയുള്ള അന്വേഷണമായിരുന്നു അത്. ഈ ഒരു വൈദീക കർമ്മങ്ങൾക്കും അധികാരമുള്ളതും പാശ്ചാത്യ സുറിയാനി സഭയിൽ അസ്തമിച്ചതുമായ മഫ്രിയാന സ്ഥാനം മലങ്കരയിൽ പുനർജീവിപ്പിച്ചാൽ ഈ പ്രശ്നം പരിഹരിക്കപ്പെടുമെന്ന് അവർ കണ്ടെത്തി. അതിലുമുപരി, പാശ്ചാത്യ സുറിയാനി സഭയിലെ മഫ്രിയാനാ, ഒരു കാലത്ത് തങ്ങളുടെ വേദ തലവനായിരുന്ന പൗരസ്ത്യ കാതോലിക്കായ്ക്ക് പകരം വെച്ചതാണെന്ന് ചരിത്രവും നസ്രാണിക്ക് ബലം നൽകി.

എന്നാൽ റോയൽ കോടതി വിധിക്കുശേഷം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും നസ്രാണി നേതൃത്വവും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരത്തെ നിഷേധിക്കാതെ മേല്പട്ട സ്ഥാനാഭിഷേകവും വി. മൂറോൻ കൂദാശയും മലങ്കരയിൽ നടത്തുവാനുള്ള മാർഗ്ഗമായി മഫ്രിയാന സ്ഥാനം മലങ്കരയിൽ സമാരംഭിക്കാൻ പത്തൊമ്പതാം നൂറ്റാിന്റെ അന്ത്യ ദശകം മുതൽ നടത്തിയ ശ്രമങ്ങളെ പാത്രിയർക്കീസ് പരാജയപ്പെടുത്തി. കടശ്ശികൈ ആയി മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പൗരോഹിത്യ കനക ജൂബിലിക്ക് അദ്ദേഹത്തിന് ബഹുമാന സൂചകമായി മഫ്രിയാനാ സ്ഥാനം നൽകണമെന്ന അപേക്ഷയും പാത്രിയർക്കീസ് നിരസിച്ചു. അപ്പോഴൊക്കെയും നിയമവിരുദ്ധമായി ആണെങ്കിലും തങ്ങളിലൊരാൾ തീറെഴുതിക്കൊടുത്ത അധികാരം നിയമവിധേയമായി തിരിച്ചെടുക്കുക എന്ന ലക്ഷ്യമായിരുന്നു നസ്രാണികൾക്ക് ഉണ്ടായിരുന്നത്.

ഭാഗ്യം നസ്രാണികളെ ഒടുവിൽ കടാക്ഷിച്ചു. രാഷ്ട്രീയ-സാമ്പത്തിക കാരണങ്ങളാൽ മാത്രം തുർക്കി സുൽത്താൻ സ്ഥാനഭ്രഷ്ടനാക്കിയ അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അബ്ദേൽ മ്ശീഹാ ദ്വിതീയൻ 1912-ൽ കേരളത്തിലെത്തി. അദ്ദേഹം 1842-ൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനസ്യോസ് സ്വസ്ഥാനലബ്ധിക്കായി അന്ത്യോഖ്യാ പാത്രിയർക്കീസിന് തീറെഴുതി കൊടുത്ത മലങ്കരയുടെ ആത്മീയ അധികാരം നിരുപാധികം തിരിച്ചു നൽകി. പിൻഗാമിയെ തിരഞ്ഞെടുത്തു വാഴിക്കാനുള്ള അവകാശം മലങ്കര സഭയ്ക്ക് നൽകിക്കൊണ്ട് മേൽപ്പട്ടസ്ഥാനം നൽകാനും വി. മൂറോൻ കൂദാശ ചെയ്യുവാനുമുള്ള അധികാരത്തോടെ മലങ്കരയിലെ ആദ്യത്തെ പൗരസ്ത്യ കാതോലിക്കായെ അദ്ദേഹം വാഴിച്ചു. അനധികൃതമായി കൈവശം വെച്ചിരുന്ന മലങ്കരയുടെ ആത്മീയ അധികാരം അദ്ദേഹം മടക്കി നൽകി.

ഈ സംഭവത്തെപ്പറ്റി ഒന്നാം കാതോലിക്കാ ആയി വാഴിക്കപ്പെട്ട മാർ ബസേലിയോസ് പൗലൂസ് പ്രഥമൻ തന്റെ തക്സായിൽ സ്വന്തം കൈപ്പടയിൽ സുറിയാനിയിൽ എഴുതിയത് ഇവിടെ പ്രസക്തമാണ്.
എന്നാൽ വീണ്ടും ജീവദായകനും കാരുണ്യവാനായ ദൈവത്തിനു സ്തുതി കണ്ടനാട് ഇടവകയുടെ മെത്രാപ്പോലീത്ത മാർ ഈവാനിയോസ് പൗലോസ് ഇപ്രകാരം എഴുതുന്നു.

വി. മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ ശ്ലൈഹീക സിംഹാസനത്തിൽ കാതോലിക്കാ ബസേലിയോസ് എന്ന് വിളിക്കപ്പെടുകയും അറിയപ്പെടുകയും (ചെയ്യുന്നു). മാർതോമ്മാശ്ലീഹായുടെ കൈകളാൽ സ്ഥാപിക്കപ്പെട്ട മലബാറിലെ എഴരപള്ളികളിൽ ഒന്നായ നിരണത്തുള്ള ദൈവമാതാവായ വി. കന്യകമറിയാമിന്റെ ദേവാലയത്തിലെ വി. മദ്ബഹായിൽ വച്ച് ഇന്ന് അവന്റെ പേര് പൗരസ്ത്യ ശ്ലൈഹിക സിംഹാസനത്തിന്റെ ബസേലിയോസ് കാതോലിക്കോസ് എന്ന് മാറ്റപ്പെട്ടു. കാർമ്മികൻ അന്ത്യോഖ്യായുടെ

ശ്ലൈഹിക സിംഹാസനത്തിലെ നമ്മുടെ പ്രധാന മഹാപുരോഹിതൻ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ആയിരുന്നു. ദൈവത്താൽ, മിശിഹായുടെ ദാസൻമാരും, നിറവുള്ളവരും, ബഹുമാന്യരുമായ രണ്ട് മെത്രാപ്പോലീത്തന്മാരും സംബന്ധിച്ചു. ഈ (കാതോലിക്കായുടെ) അധികാരത്തിൽ ഒന്നാമതായി മെത്രാന്മാരേ പട്ടം കെട്ടുവാനും, മൂറോൻ കൂദാശ ചെയ്യുവാനും കഴിയും. ഇതു കൂടാതെ ഇനിയും മേൽപ്പട്ടക്കാരെ മുടക്കുവാനും, നീക്കുവാനും കഴിയും. നമ്മുടെ സത്യ അനുതാപം ദൈവം സ്വീകരിക്കട്ടെ. മഹത്വമുള്ളവളും, വിശുദ്ധിയുള്ളവളും ദൈവമാതാവുമായ കന്യകമറിയാമിന്റെയും, തോമ്മാശ്ലീഹായുടെയും എല്ലാ പരിശുദ്ധന്മാരുടേയും പ്രാർത്ഥനയും ഓർമ്മയും സത്യമായും നമുക്ക് കോട്ടയായിരിക്കും.

ഇന്ന് ഈലൂൽ മാസത്തെ രണ്ടാമത്തെ ഞായറാഴ്ച, മിശിഹാകാലം 1912. ഇത് ഇപ്രകാരം ഈ പദവി സ്വീകരിച്ചതിനുശേഷം എഴുതി ചിന്തിക്കേണ്ട ഒരു വിഷയമുണ്ട്. 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കപ്പെട്ടില്ലായിരുന്നു എങ്കിൽ എന്തു സംഭവിക്കുമായിരുന്നു? നിയമപ്രകാരം മലങ്കരയുടെ ലൗകീകാധികാരം നസ്രാണിയുടെ കയ്യിൽത്തന്നെ ആണെങ്കിലും അതിനായുള്ള തന്റെ കൈവശമുള്ള ആത്മീയ അധികാരങ്ങളായ വി. മൂറോനും മേല്പട്ടസ്ഥാനവും വെച്ചുള്ള നിരന്തര വിലപേശലുകൾ. 1912-ൽ മലങ്കരയിൽ പൗരസ്ത്യ കാതോലിക്കേറ്റ് നിയമാനുസൃതം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പൂർണ്ണ സംബന്ധത്തോടെ സ്ഥാപിതമായപ്പോൾ ആ ഭീഷണി ഒഴിവായി. ഉടനുള്ള പ്രതികരണങ്ങളായിരുന്നില്ല മലങ്കരസഭ കാതോലിക്കാ സ്ഥാപനത്തിലൂടെ ഉദ്ദേശിച്ചത്. ഈ അവകാശമനുസരിച്ച് 1913-ൽ കാലം ചെയ്ത ഒന്നാം കാതോലിക്കായുടെ പിൻഗാമിയെ തിരഞ്ഞെടുത്തു വാഴിച്ചത് 1925-ൽ. മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാ മേൽപ്പട്ടക്കാരെ ആദ്യമായി വാഴിച്ചതും അതേവർഷം. വി. മൂറോൻ കൂദാശ ചെയ്തത് 1932-ൽ. അവകാശം കൈയ്യിലുണ്ട്, ആക്രാന്തം കാണിക്കേണ്ട എന്നതായിരുന്നു നസ്രാണിയുടെ മനോഭാവം. ഈ കാതോലിക്കേറ്റിനെ 1928-ലെ വട്ടിപ്പണക്കേസ്, 1958-ലെ സമുദായക്കേസ്, 1995-ലെ രണ്ടാം സമുദായക്കേസ്, 2017-ലെ മൂന്നാം സമുദായക്കേസ് എന്നീ വ്യവഹാരങ്ങളിൽ അത്യുന്നത നീതിന്യായകോടതി ശരിവച്ചതോടെ അത് ഒഴിവാക്കാനാവാത്ത ഒരു യാഥാർത്ഥ്യമായി.

ഇപ്പോൾ മൂന്നു മാസം ഒഴിഞ്ഞുകിടന്ന ശേഷമാണ് പരി. മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ പരി. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ തിരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെട്ടത്. അപ്രതീക്ഷിതമായെങ്കിലും ഇപ്രകാരം ഒരു സാഹചര്യം ഉണ്ടായിട്ടും മലങ്കര സഭയ്ക്ക് ഒന്നും സംഭവിച്ചില്ല. പുതിയ പൗരസ്ത്യ കാതോലിക്കായെ പരി. സഭ തിരഞ്ഞെടുത്തു വാഴിച്ചു. അദ്ദേഹം പരി. സഭയുടെ നിയോഗപ്രകാരം സമയാസമയങ്ങളിൽ മെത്രാന്മാരെ വാഴിക്കുകയും വി. മൂറോൻ കൂദാശ ചെയ്യുകയും ചെയ്യും. അതിനാലാണ് പൗരസ്ത്യ കാതോലിക്കാ സ്വാതന്ത്ര്യത്തിന്റെ പ്രതീകമല്ല; മലങ്കരയുടെ സ്വാതന്ത്ര്യമാണെന്ന് ആദ്യമേ പറഞ്ഞത്.



# മലങ്കരയുടെ പാർലമെന്റായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ



ഡെറിൻ രാജു

ആഗസ്റ്റ് മാസം നാലാം തീയതി കൂടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലൂടെ പത്തനാപുരവും മലങ്കര സഭാ ചരിത്രത്തിന്റെ ഭാഗമാവുകയാണ്. ലോകക്രൈസ്തവ സഭകൾ ആകെയെടുത്താൽ തന്നെ ഇപ്രകാരം വിപുലവും ബൃഹത്തുമായ ഒരു ഭരണസംവിധാനം കണ്ടെത്താനാകില്ല. മലങ്കര മെത്രാപ്പോലീത്തായും മെത്രാപ്പോലീത്താമാരും തെരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മറ്റി അംഗങ്ങളും മലങ്കര ട്രസ്റ്റിലെ ഘടകങ്ങളായ ഓരോ പള്ളി ഇടവകകളെയും പ്രതിനിധീകരിച്ച് ഒരു വൈദികനും പള്ളിയുടെ അംഗസംഖ്യയനുസരിച്ച് 1 മുതൽ 10 വരെ അവൈദികരും ഉൾപ്പെടുന്ന വളരെ സവിശേഷമായ ഒരു ഭരണസംവിധാനം. പള്ളിയോഗമെന്നും പള്ളിപ്രതിപുരുഷയോഗമെന്നും സുന്നഹദോസെന്നും ഒക്കെ ഈ യോഗം വിവിധ കാലങ്ങളിൽ അറിയപ്പെട്ടു. ഒരു പള്ളിയെ പ്രതിനിധീകരിച്ച് ഒരു വൈദികനും രണ്ട് അവൈദികരുമായിരുന്നു മലങ്കര പള്ളിയോഗത്തിൽ സംബന്ധിച്ചിരുന്നത്. എന്നാൽ 2002 മുതൽ ആ നിലയ്ക്ക് മാറ്റം വന്നു. ബഹു. സുപ്രീം കോടതിയുടെ നിർദേശപ്രകാരം ജനപ്രാതിനിധ്യത്തിനനുസരിച്ച് പള്ളിയോഗത്തിലെ അംഗസംഖ്യ പുന:ക്രമീകരിച്ചു. അതോടുകൂടിയാണ് അവൈദിക പ്രതിനിധികളുടെ സംഖ്യ ഒന്നു മുതൽ പത്തു വരെയായി നിജപ്പെടുത്തിയത്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനെന്ന ആധുനിക മലങ്കര പള്ളിയോഗത്തിന്റെ ചരിത്രമാണ് ഈ ലേഖനം.

ഉദയംപേരൂർ സുന്നഹദോസ് നസ്രാണി പള്ളിയോഗത്തിന്റെ പ്രാധാന്യത്തിന്റെ ഒരു പ്രധാന തെളിവാണ്. 1599 ജൂൺ 20 മുതൽ 26 വരെ നടന്ന ഈ യോഗം നിയമാനുസൃതമോ പള്ളിയോഗമായി പരിഗണിക്കേണ്ട ഒന്നോ അല്ല. നസ്രാണികളെ റോമൻ കത്തോലിക്കാ സഭയിൽ ചേർക്കുക എന്ന ലക്ഷ്യത്തോടെ വിളിച്ചു ചേർക്കപ്പെട്ട യോഗം നസ്രാണി പള്ളിയോഗത്തിന്റെ ശക്തിയുടെ ഏറ്റവും വലിയ തെളിവും സൂചനയുമാണ്. ഉദയംപേരൂരിൽ യോഗം ചേരാനായി ചേന്ദമംഗലത്തുനിന്ന് ആർച്ച്ബിഷപ്പ് മെനെസിസ് അയച്ച സർക്കുലറിൽ കാണുന്നത് ഇങ്ങനെയാണ്....ക്രിസ്ത്യാനികളെ ഭരിക്കുന്നതിനും അവരോടും അവരുടെ സഭയോടും ബന്ധപ്പെട്ട കാര്യങ്ങൾ നടത്തുന്നതിനും ഉള്ള അധികാരം സഭയിലും മതാദ്ധ്യക്ഷൻമാരിലും നിക്ഷിപ്തമാണ്. ഇവിടെ സഭ സ്ഥാപിച്ച കാലം മുതൽ തന്നെയും ഈ രീതി നടപ്പിൽ ഉണ്ടായിരുന്നു. അക്രൈസ്തവരായ ഭരണാധിപൻമാരും ഈ അവകാശം അംഗീകരിച്ചിരുന്നു–സഭ ചെയ്യുന്ന എല്ലാ തീരുമാനങ്ങളെയും സംബന്ധിച്ചുള്ള വിശദവിവരങ്ങൾ–അവ നടപ്പിൽ വരുത്തുന്നതിനും കൂടുതൽ സൗകര്യം ലഭിക്കുന്നതിനുമായി– ജനങ്ങളെ ധരിപ്പിക്കുന്നു എന്നുള്ളതും പ്രാചീനകാലം മുതൽ നടപ്പുണ്ടായിരുന്നു. ഈ ആചാരവും നടപടിയും അനുസരിച്ച് കാര്യങ്ങൾ നടക്കത്തക്കവിധം, ഈ മഹാഇടവകയിലുള്ള പട്ടണങ്ങളിലെയും ഗ്രാമങ്ങളിലെയും ജനങ്ങൾ പള്ളിയിൽ സമ്മേളിച്ച് ഉത്തമൻമാരായ നാലു പേരെ വീതം പ്രതിനിധികളായി തെരഞ്ഞെടുത്ത് അധികാരപ്പെടുത്തി സുന്നഹദോസിലേക്ക് അയയ്ക്കണം. സുന്നഹദോസ് വേണ്ട കാര്യങ്ങൾ വേണ്ടവിധം പരിഗണിക്കുന്നതിനും ശരിയായി തീരുമാനിക്കുന്നതിനുമായി എല്ലാവരും പ്രാർത്ഥിക്കണം. ഈ സർക്കുലർ എല്ലാ പള്ളികളിലും വായിക്കുകയും പള്ളികളുടെ പടിവാതിലുകളിൽ പതിപ്പിക്കുകയും വേണം" (മലങ്കര നസ്രാണികൾ:രണ്ടാം വാല്യം, ഇസഡ്.എം. പാറേട്ട് പേജ് 213)

കേവലം മതപരമായ കത്തോലിക്കാവൽക്കരണമല്ല, സാമൂഹികമായി കൂടി നസ്രാണികളെ പാശ്ചാത്യവൽക്കരിക്കുവാനുള്ള ശ്രമമായിരുന്നു ഉദയംപേരൂർ സുന്നഹദോസ് എന്ന് അഭിപ്രായപ്പെടുന്ന ചരിത്രകാരൻമാരുണ്ട്. എന്നാൽ അവിടെയും പള്ളിയോഗത്തിന്റെ ശക്തിയെപ്പറ്റി മെനെസിസിനു ബോദ്ധ്യമുണ്ടായിരുന്നു. അതുകൊണ്ടാണ് പേരിനെങ്കിലും ഒരു പള്ളിയോഗം കൂടി നിശ്ചയങ്ങൾ അംഗീകരിപ്പിക്കുവാൻ അദ്ദേഹം ശ്രമിച്ചത്. വിശ്വാസപരമായ വിഷയങ്ങളിൽ ജനങ്ങൾ തീരുമാനമെടുക്കുന്നത് കത്തോലിക്കാ സഭാവിജ്ഞാനീയത്തിൽ അചിന്ത്യമായിരുന്നെങ്കിലും പള്ളിയോഗം കൂടാതെ എന്തു തീരുമാനമെടുത്താലും അത് വിലപ്പോവില്ല എന്ന ബോദ്ധ്യത്തിന്റെ പുറത്താണ് നമ്മൾ നേരത്തെ കണ്ട സർക്കുലറിന്റെ പിറവി.

കൂനൻ കുരിശ് സത്യമെന്ന നസ്രാണികളുടെ ഐതിഹാസികമായ സ്വാതന്ത്ര്യപ്രഖ്യാപനവും ഒരു പള്ളിയോഗത്തോട് അനുബന്ധിച്ചാണ് സംഭവിച്ചത്. മട്ടാഞ്ചേരിയിൽ നടന്നു കൊണ്ടിരുന്ന ഒരു പള്ളിയോഗത്തിന്റെ അനുബന്ധമായിരുന്നു 1653 ജനുവരി (മകരം) 3–ലെ കൂനൻ കുരിശ് സത്യം.




തുടർന്ന് ഇടപ്പള്ളിയിലും ആലങ്ങാട്ടുമായി നടന്ന രണ്ട്പള്ളിയോഗങ്ങളും സുപ്രധാന തീരുമാനങ്ങൾ കൈക്കൊണ്ടവയായിരുന്നു. ഇതിൽ ഇടപ്പള്ളിയിൽ വച്ചാണ് നസ്രാണികളുടെ ജാതിത്തലവനായിരുന്ന തോമാ അർക്കദിയാക്കോനെ വേദതലവനായികൂടി തിരഞ്ഞെടുത്തത്. ആലങ്ങാട്ട് വച്ച് അദ്ദേഹത്തെ മാർത്തോമാ എന്ന പേരിൽ പന്ത്രണ്ട് വൈദികർ ചേർന്ന് മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തി.

മലങ്കര പള്ളിയോഗമെന്നത് കേവലം ഭരണപരമായ ക്രമീകരണങ്ങൾ മാത്രം എടുക്കുവാനുള്ള ഒരു യോഗം ആയിരുന്നില്ല. അതിന്റെ ഏറ്റവും വലിയ തെളിവ് 1686–ലെ ചെങ്ങന്നൂർ യോഗമാണ്. കൂനൻ കുരിശ് സത്യത്തിലൂടെ കത്തോലിക്ക ബന്ധം ഉപേക്ഷിച്ചെങ്കിലും അമ്പതു വർഷത്തെ കത്തോലിക്ക ബന്ധം നസ്രാണികളുടെ വിശ്വാസ–ആരാധനാ രീതികളിൽ വലിയ സ്വാധീനം ഉണ്ടാക്കിയിരുന്നു. അതിനാൽ തന്നെ ലത്തീൻ ആരാധനാരീതി തുടരേണ്ടതായ സ്ഥിതി വന്നു. പഴയ കൽദായക്രമങ്ങളിലേക്കുള്ള പൂർണമായ ഒരു മടങ്ങിപ്പോക്ക് പല കാരണങ്ങൾക്കൊണ്ടും അസാധ്യവുമായിരുന്നു. ഈ ഘട്ടത്തിൽ എന്താണ് കത്തോലിക്കരുമായുള്ള വിശ്വാസവ്യത്യാസം എന്ന ചോദ്യം ഉടലെടുത്തു. അതിനുള്ള ഉത്തരമായിരുന്നു 1686–ലെ ചെങ്ങന്നൂർ സുന്നഹദോസ് എന്ന പള്ളിയോഗം. അവിടെവച്ച് അലക്സന്ത്രിയൻ വേദശാസ്ത്രം മലങ്കര സഭ അംഗീകരിച്ചു. പള്ളി, തുവർഗം, പരിശുദ്ധറൂഹ, കുർബാന, നോമ്പ് എന്നീ അഞ്ച് പ്രധാന വിഷയ ങ്ങളിൽ ചെങ്ങന്നൂർ പള്ളിയോഗം കൈകൊണ്ട തീരുമാനങ്ങളാണ് ഇന്നും മലങ്കര സഭ പിന്തുടരുന്നത്.

1750 (1751?) -ൽ ബസേലിയോസ് ശക്രള്ള മഫ്രിയാനയുടെ നേതൃത്വത്തിൽ മേൽപ്പട്ടക്കാർ ഉൾപ്പെടെയുള്ള ഒരു സംഘം മലങ്കരയിലെത്തി. പല സന്ദർഭങ്ങളിലും ഈ മേൽപ്പട്ടക്കാരുമായി മാർത്തോമാ അഞ്ചാമനു തർക്കത്തിൽ ഏർപ്പെടേണ്ടി വന്നു. മലങ്കരയുടെ ഭരണത്തിൽ വിദേശ മെത്രാൻമാർ ഇടപെട്ടതാണ് പലപ്പോഴും പ്രതിസന്ധി സൃഷ്ടിച്ചത്. ഇരുപക്ഷവും സന്ധിയിലെത്താൻ മുൻകൈയെടുത്തതും പള്ളിയോഗമായിരുന്നു. 1754 ധനു മാസത്തിൽ പുതിയകാവ് പള്ളിയിൽ വച്ച് കൂടിയ യോഗം അഞ്ച് സന്ധി നിർദേശങ്ങങ്ങൾ മുന്നോട്ടു വച്ചു. ഈ ഉടമ്പടി റോയൽകോടതി കേസിൽ എക്സിബിറ്റ് 27–ആയി ഹാജരാക്കിയിട്ടുള്ളതുമാണ്.

മാർത്തോമാ അഞ്ചാമന്റെ അനുമതിയില്ലാതെ ശക്രള്ള മഫ്രിയാന ആർക്കും പട്ടം കൊടുക്കാൻ പാടില്ല, പട്ടക്കാർക്ക് മലങ്കരയിൽ നിലവിലിരുന്ന പട്ടം വെട്ടുന്ന രീതിയോ പാശ്ചാത്യ സുറിയാനി രീതിയിലുള്ള തൊപ്പി വയ്ക്കുന്ന രീതിയോ പിന്തുടരാവുന്നതാണ്. മാർ ഈവാനിയോസ് ഹിദായത്തുള്ള (1686–ൽ) നടപ്പിലാക്കിയതും മാർത്തോമാ നാലാമൻ അംഗീകരിച്ചിരുന്നതുമായ വിശ്വാസാചാരങ്ങൾ തുടരണം, രണ്ട് പക്ഷവും അംഗീകരിക്കുന്നവരെ മാത്രമേ വികാരിമാരായി പള്ളികളിൽ നിയമിക്കുകയുള്ളൂ. എന്നിവയായിരുന്നു വ്യവസ്ഥകൾ. 1807–ലും പള്ളിയോഗം ഒരു തർക്കപരിഹാര വേദിയായിരുന്നു. വിദേശ മെത്രാനായിരുന്ന മാർ ദിയസ്കോറോസ് ആയിരുന്നു പ്രശ്നബിന്ദു. അദ്ദേഹം ഭരണത്തിനായി അവകാശവാദം ഉന്നയിച്ചത് പള്ളിയോഗം അംഗീകരിച്ചില്ല. അധികം താമസിയാതെ അദ്ദേഹത്തെ കപ്പൽ കയറ്റി വിടുകയും ചെയ്തു. ഇതിനിടയിൽ 1789–ൽ നടന്ന യോഗവും ആരാധനക്രമ പരിഷ്ക്കരണമായിരുന്നു. 1665–ൽ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീലിന്റെ വരവോടെ അന്ത്യോഖ്യൻ ബന്ധം ആരംഭിച്ചെങ്കിലും അന്ത്യോഖ്യൻ ആരാധനയും പള്ളിക്രമങ്ങളും അത്രകണ്ട് വ്യാപിച്ചില്ല. പഴയക്രമങ്ങൾ പലയിടത്തും തുടർന്നു. യാക്കോബിന്റെ തക്സ ഇവിടെ വ്യാപകമായത് ശക്രള്ള മഫ്രിയാനയുടെ വരവോടുകൂടി ആയിരുന്നു. തുടർന്ന് പാശ്ചാത്യ സുറിയാനിക്രമങ്ങൾ വ്യാപകമായി, അതേ സമയം പലയിടത്തും പഴയ കൽദായക്രമങ്ങൾ തുടരുകയും ചെയ്തു. ഈ പരിതസ്ഥിതിയിലാണ് 1789–ൽ പുതിയകാവിൽ കൂടിയ യോഗം ഒരു ഐക്യമാതൃക മുന്നോട്ട് വച്ചത്. അതിൻപ്രകാരം മാമോദീസായും വിവാഹവും പഴയരീതിയിൽ തുടരാനും നമസ്കാരങ്ങൾ, പട്ടംകൊട, കുർബാന എന്നിവ അന്ത്യോഖ്യൻ രീതിയിൽ തുടരാനും നിർദ്ദേശിച്ചു.

പുതിയകാവ് പടിയോല ഒരു ഐക്യമാതൃക മുന്നോട്ട് വച്ചെങ്കിലും മലങ്കരയിൽഅന്ത്യോഖ്യൻ ക്രമങ്ങൾക്ക് പിന്തുണയേറുകയായിരുന്നു. 1809–ലെ കണ്ടനാട് യോഗം അത് തെളിയിക്കുന്നു.

ഏഴാം മാർത്തോമാ പെട്ടെന്ന് നിര്യാതനാവുകയായിരുന്നു. അദ്ദേഹം മരണമടയുന്നതിനു മുമ്പായി തിടുക്കത്തിൽ തന്റെ പിൻഗാമിയായി മാർത്തോമാ എട്ടാമനെ വാഴിച്ചു. ഇത് വലിയ തർക്കം സൃഷ്ടിക്കുകയും ഒരു പ്രതിസന്ധി രൂപപ്പെടുകയും ചെയ്തു. കുന്നംകുളം ഇട്ടൂപ്പ് റമ്പാനും കായംകുളം ഫീലിപ്പോസ് റമ്പാനുമായിരുന്നു എട്ടാം മാർത്തോമായുടെ എതിർപക്ഷത്ത്. വെടിനിർത്തലിനു ഇവിടെയും പള്ളിയോഗം ഇടപെട്ടു. 1809 ചിങ്ങം 1-നു മാർത്തോമാ ഏഴാമന്റെ നാല്പതാം അടിയന്തിരദിവസം കനാട് യോഗം കൂടുകയും പന്ത്രണ്ട് നിർദേശങ്ങൾ പടിയോലയായി എഴുതിയുണ്ടാക്കുകയും ചെയ്തു. അതിൽ അവസാനനിശ്ചയം പൂർണമായും അന്ത്യോഖ്യൻ ക്രമത്തിലേക്ക് മാറുന്നതായിരുന്നു. തെക്കും വടക്കും ഓരോ പഠിത്തവീടുകൾ സ്ഥാപിക്കണമെന്നതും പളളി ഭരണവുമായി ബന്ധപ്പെട്ട നിർദേശങ്ങൾ ഉൾപ്പെടെയുള്ളവയും പടിയോലയിൽ ഉൾപ്പെട്ടിരുന്നു.

പടിയോല എഴുതിയെങ്കിലും പഠിത്തവീടുകൾ സ്ഥാപിക്കുവാനുളള തീരുമാനത്തിൽനിന്നുൾപ്പെടെ എട്ടാം മാർത്തോമാ പിന്നോട്ട് പോയി. എന്നാൽ പഠിത്തവീട് സ്ഥാപിക്കുവാനുള്ള തീരുമാനവുമായി ഇട്ടൂപ്പ് റമ്പാൻ മുന്നോട്ട് പോയി. റസിഡന്റ് മൺറോയുടെ പിന്തുണയും റമ്പാന് ഉണ്ടായിരുന്നു. തുടർന്ന് വട്ടിപ്പണത്തിന്റെ പലിശ മൺറോയിൽ നിന്ന് ഇട്ടൂപ്പ് റമ്പാൻ കൈപ്പറ്റി. പണി ആരംഭിച്ചു. മെത്രാനല്ലാത്ത ആൾക്ക് വട്ടിപ്പണത്തിന്റെ പലിശ നൽകിയതിനെതിരെ എതിർപക്ഷം പരാതി നൽകി. ബ്രിട്ടീഷ് സർക്കാരും മൺറോയുടെ നടപടിയിൽ അതൃപ്തി അറിയിച്ചപ്പോൾ ഇട്ടൂപ്പ് റമ്പാൻ മെത്രാൻ സ്ഥാനം സ്വീകരിച്ച് പ്രതിസന്ധി ഒന്നു കുറയ്ക്കേണ്ട സ്ഥിതി വന്നു. എന്നാൽ അവിടെയും പള്ളിയോഗ തീരുമാനം ആവശ്യമായി വന്നു. തുടർന്ന് ഇട്ടൂപ്പ് റമ്പാനു പള്ളിയോഗത്തിന്റെ യോഗസമ്മതം തേടി കിടങ്ങൻ മാർ പീലക്സീനോസ് നോട്ടീസ് അയച്ചു. തുടർന്ന് അദ്ദേഹം തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. ബ്രിട്ടീഷ് റസിഡിന്റിന്റെ പിന്തുണയും പള്ളിയോഗത്തെ ഒഴിവാക്കാൻ മതിയായില്ല എന്നു ചുരുക്കം.

മാവേലിക്കര സുന്നഹദോസ് എന്നറിയപ്പെട്ട 1836-ലെ യോഗമാണ് മിഷണറി ബന്ധം ഔദ്യോഗികമായി ഉപേക്ഷിച്ചത്. ഒരു വലിയ സാമ്രാജത്വശക്തിയുടെ പിന്തുണയോടെ എത്തിയ ഒരു വിഭാഗത്തെ നേർക്കുനേർ നിന്ന് ഏറ്റുമുട്ടി. നസ്രാണികൾ വിജയം വരിച്ചു എന്ന നിലയിൽ ഒരു ചരിത്രസംഭവമായിരുന്നു ഈ യോഗം.

മലങ്കര പള്ളിയോഗത്തിന്റെ നിർദേശം കൂടാതെ അന്ത്യോഖ്യായിൽ നിന്ന് മെത്രാൻ സ്ഥാനം പ്രാപിച്ച് 1843-ൽ മാത്യൂസ് മാർ അത്താനാസിയോസ് രാജകീയ വിളംബരവും സംഘടിപ്പിച്ച് ഭരണത്തിലേറി. ഇത് പള്ളിയോഗത്തിന് തിരിച്ചടിയായി. മാത്രമല്ല പള്ളിയോഗത്തിന്റെ ആലോചനയില്ലാതെ സ്വന്തം ഇഷ്ടപ്രകാരം അത്താനാസിയോസ് കാര്യങ്ങൾ നടത്തുക കൂടിയായപ്പോൾ പള്ളിയോഗം തിരസ്കരിക്കപ്പെട്ട നിലയിലായി. കൃത്യമായ ഒരു ചട്ടക്കൂടിലേക്ക് ഭരണം കൊണ്ടുവരാനുള്ള ഒരു ശ്രമമായിരുന്നു 1853-ലെ കോട്ടയം യോഗം. 103 നിർദ്ദേശങ്ങൾ അടങ്ങിയ ഒരു ചട്ടവര്യോല യോഗം പാസാക്കിയെങ്കിലും മെത്രാൻ തന്നെ അത് നടപ്പിലാക്കാതിരുന്നതോടെ ചട്ടങ്ങൾ നടപ്പിലായില്ല. 1870-ൽ വീണ്ടും ഒരു യോഗം കൂടുന്നുണ്ടെങ്കിലും പള്ളിയോഗം അതിന്റെ പ്രതാപത്തിൽ പാലക്കുന്നത്ത് അത്താനാസിയോസിന്റെ സമയത്ത് എത്തിയില്ല.

മെത്രാന്റെ ഏകനായകത്വം അവസാനിപ്പിക്കുവാൻ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ രൂപീകരിക്കുവാൻ നിശ്ചയിച്ചത് 1873-ലെ പരുമല യോഗമായിരുന്നു. മലങ്കര പള്ളിയോഗത്തെ കാലോചിതമായി പരിഷ്ക്കരിച്ച് ഒരു ചട്ടക്കൂട്ടിലാക്കി കൊണ്ടുവന്നത് ഈ യോഗമായിരുന്നു. പാലക്കുന്നത്ത് അത്താനാസിയോസിനെ അനുനയിപ്പിക്കുവാൻ ഒരു ഡപ്യൂട്ടേഷനെ അയയ്ക്കുവാനും മാനേജിംഗ് കമ്മറ്റിയെ തെരഞ്ഞെടുക്കുവാനും വ്യവഹാരങ്ങളുടെ ചുമതല ആ കമ്മറ്റിയെ ഏൽപ്പിക്കുവാനും യോഗം നിശ്ചയിച്ചു. കേരളത്തിലെ ആദ്യത്തെ സാമുദായിക സംഘടനയായി ഈ സുറിയാനി ക്രിസ്ത്യാനി അസോസിയേഷനെ കണക്കാക്കാവുന്നതാണ്. ഇന്നുള്ള പ്രബല സംഘടനകളായ എസ്.എൻ.ഡി.പി 1903-ലും എൻ.എസ്.എസ് 1914-ലും മാത്രമാണ് രൂപം കൊണ്ടത്.

വിവിധ കാരണങ്ങൾകൊണ്ട് പരുമല യോഗത്തിന്റെ നിശ്ചയങ്ങൾ നടപ്പിലാക്കുന്നതിൽ പ്രായോഗിക തടസ്സങ്ങൾ ഉണ്ടായി. നിയമാനുസൃത മലങ്കര മെത്രാന്റെ പിന്തുണയോ നിർദേശമോ ഇല്ലാതെ കൂടിയതാണ് പരുമല യോഗം എന്നത് തന്നെ പ്രധാന പ്രശ്നം. തുടർന്നാണ് പുലിക്കോട്ടിൽ തിരുമേനിയുടെ നേതൃത്വത്തിലുള്ള അത്താനാസിയോസ് എതിർപക്ഷം പാത്രിയർക്കീസിനെ വരുത്തിയത്.

1876 ജൂൺ 26 മുതൽ 30 വരെ മുളന്തുരുത്തി പള്ളിയുടെ വടക്കേ മുറ്റത്ത് കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മലങ്കര സഭാചരിത്രത്തിലെ തന്നെ സവിശേഷമായ ഒന്നാണ്. ചില ഭേദഗതികളോടെ പരുമല നിശ്ചയങ്ങൾ ഔദ്യോഗികമായി. പള്ളിയോഗത്തിനു ഇടക്കാലത്ത് നഷ്ടപ്പെട്ട ശബ്ദം തിരികെ കിട്ടി. മേൽപ്പട്ടക്കാരെ തിരഞ്ഞെടുക്കേണ്ടത് തങ്ങളാണെന്നും തങ്ങൾ തിരഞ്ഞെടുക്കാത്തവർക്ക് പട്ടം നൽകരുതെന്നും പള്ളിയോഗം ആവശ്യപ്പെട്ടു. പാത്രിയർക്കീസ് അത് അംഗീകരിച്ചു. എന്നാൽ ഇത് ലംഘിക്കുന്നു എന്ന് കണ്ടപ്പോൾ വെളിയനാട് യോഗം പ്രതിനിധികൾ ബഹിഷ്ക്കരിച്ചു.

നവീകരണക്കാരിൽ നിന്നും സെമിനാരി നടത്തിയെടുത്തശേഷം പുലിക്കോട്ടിൽ തിരുമേനി സെമിനാരിയിൽ യോഗങ്ങൾ കൂടുകയും നിശ്ചയങ്ങൾ കൈക്കൊളളുകയും ചെയ്തു. 1902-ൽ വട്ടശേരിൽ ഗീവറുഗീസ് മൽപ്പാനെയും കൊച്ചുപറമ്പിൽ പൗലോസ് റമ്പാനെയുംമെത്രാൻ സ്ഥാനത്തേക്ക് യോഗം നിർദേശിച്ചുവെങ്കിലും വടക്കുനിന്നും പ്രാതിനിധ്യം വേണമെന്ന് ആവശ്യമുയർന്നപ്പോൾ യോഗ്യരായവരെ കണ്ടെത്താൻ യോഗം പുലിക്കോട്ടിൽ തിരുമേനിയെയും മറ്റ് മേൽപ്പട്ടക്കാരെയും ചുമതലപ്പെടുത്തി. എന്നാൽ തെരഞ്ഞെടുക്കേണ്ട സമയമായപ്പോൾ 1908-ൽ വീണ്ടും പള്ളിയോഗത്തെ സമീപിക്കാനും അവിടെവച്ച് വീണ്ടും തെരഞ്ഞെടുപ്പ് നടത്തുവാനും പുലിക്കോട്ടിൽ തിരുമേനി തയ്യാറായി.

വട്ടശേരിൽ തിരുമേനിയുടെ കാലത്തും അസോസിയേഷൻ അതിന്റെ അധികാരം വിട്ടുകൊടുത്തില്ല. 1909-ൽ അബ്ദുളള പാത്രിയർക്കീസിന്റെ ലൗകികാധികാരമോഹങ്ങളെ പള്ളിയോഗം ശക്തമായി എതിർത്തു. മലങ്കര സഭയ്ക്ക് വ്യവസ്ഥാപിതമായ ഒരു ഭരണഘടനാനിർമ്മാണത്തിനായി ഒ.എം. ചെറിയാൻ അദ്ധ്യക്ഷനായ ഒരു സമിതിയെ 1930 സെപ്തംബറിൽ കൂടിയ അസോസിയേഷൻ ഔദ്യോഗികമായി തെരഞ്ഞെടുത്തു.

ഇരുപതാം നൂറ്റാണ്ടിലെ ഒരു സുപ്രധാനയോഗം 1934 ഡിസംബർ 26-നു എം.ഡി. സെമിനാരിയിൽ കൂടിയ അസോസിയേഷനാണ്. പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതിയൻ ബാവായെ വട്ടശേരിൽ തിരുമേനിയുടെ പിൻഗാമിയായി മലങ്കര മെത്രാപ്പോലീത്താസ്ഥാനത്തേക്ക് തെരഞ്ഞെടുത്തതും ഭരണഘടന പാസാക്കിയതും ഈ യോഗമായിരുന്നു. 1951-ലെ അസോസിയേഷൻ ആദ്യമായി ഭരണഘടന ഭേദഗതി ചെയ്തു. അവസാനമായി അസോസിയേഷൻ ഭരണഘടന ഭേദഗതി ചെയ്തതും അന്നാണ്. പിന്നീടുണ്ടായ ഭേദഗതികൾ റൂൾക്കമ്മറ്റി വഴി മാനേജിംഗ് കമ്മറ്റി പാസാക്കി നിലവിൽ വരികയായിരുന്നു.

1965-ൽ തെരഞ്ഞെടുപ്പുകളിൽ ഒരു വികേന്ദ്രീകരണസ്വഭാവം വന്നു. ഓരോ മെത്രാസനത്തിൽ നിന്നും മേൽപ്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുക്കുവാൻ ആഗ്രഹിക്കുന്ന അഞ്ച് പേരെ നാമനിർദേശം ചെയ്യുവാനും അപ്രകാരം നാമനിർദേശം ചെയ്യുന്നവരിൽ നിന്ന് അഞ്ച് പേരെമാനേജിംഗ് കമ്മറ്റി നിശ്ചയിച്ച് അസോസിയേഷനിലേക്ക് അംഗീകാരത്തിനായി ശുപാർശ ചെയ്യുവാനും തീരുമാനിച്ചു. കൂടാതെ ഓരോ മെത്രാസനങ്ങളിൽ നിന്നും മാനേജിംഗ് കമ്മറ്റിയിലേക്ക് നാമനിർദേശം ചെയ്യുവാനും മെത്രാസനതലയോഗങ്ങളെ ചുമതലപ്പെടുത്തി. ഇന്നും ഈ രീതിയാണ് മാനേജിംഗ് കമ്മറ്റി തെരഞ്ഞെടുപ്പിൽ അവലംബിക്കുന്നത്.

അസോസിയേഷൻ നടപടിച്ചട്ടങ്ങൾ 1970-ൽ നിലവിൽ വന്നു. 1974-ലെ നിരണം യോഗത്തിൽ മലങ്കര മെത്രാപ്പോലീത്തായുടെ അനുമതിയോടെ വൈസ്പ്രസിഡന്റ് പാറേട്ട് മാർ ഈവാനിയോസ് യോഗാദ്ധ്യക്ഷനായി. 1977-ലെ മെത്രാപ്പോലീത്താ തെരഞ്ഞെടുപ്പിലാണ് ആദ്യമായി വോട്ടെടുപ്പ് നടന്നത്. പിന്നീട് 1982 ഒഴികെ എല്ലാ തവണയും വോട്ടെടുപ്പ് ഉണ്ടായി. 1987-ൽ ഒരാളെ തെരഞ്ഞെടുക്കാൻ ആഗ്രഹിച്ചുവെങ്കിലും ആർക്കും ഭൂരിപക്ഷം ലഭിച്ചില്ല. 1992-ൽ മാനേജിംഗ് കമ്മറ്റി നിർദേശിച്ച ഔദ്യോഗിക പാനലിൽ ഉൾപ്പെടാതിരുന്ന ആളെ അസോസിയേഷൻ തെരഞ്ഞെടുക്കുകയും എപ്പിസ്കോപ്പൽ സിനഡ് അത് അംഗീകരിക്കുകയും ചെയ്തു. 2004-ൽ ഏഴ് പേരെ തെരഞ്ഞെടുക്കാൻ ആഗ്രഹിച്ചുവെങ്കിലും നാല് പേർക്കു മാത്രമാണ് മതിയായ വോട്ട് ലഭിച്ചത്.

2002-ലെ പരുമല അസോസിയേഷൻ ഈ നൂറ്റാണ്ടിലെ പ്രധാനയോഗങ്ങളിൽ ഒന്നായിരുന്നു. കേരള ഹൈക്കോടതി റിട്ട. ചീഫ് ജസ്റ്റിസ് മളീമഠ് നിരീക്ഷകനായി പങ്കെടുത്തു. അസോസിയേഷന്റെ പ്രാധാന്യവും സാംഗത്യവും ബഹു സുപ്രീം കോടതി തന്നെ അംഗീകരിച്ചു. ജനപ്രാതിനിധ്യത്തിനനുസരിച്ച് അസോസിയേഷൻ അംഗങ്ങളെ തെരഞ്ഞെടുക്കുവാൻ സുപ്രീം കോടതി തന്നെ സഭാഭരണഘടന ഭേദഗതി ചെയ്തു.

2008-ലെ പാമ്പാക്കുട യോഗം മുളന്തുരുത്തി സുന്നഹദോസിനു ശേഷം വടക്കൻ പ്രദേശത്ത് കൂടിയ ആദ്യ യോഗമായി. 30 വർഷങ്ങൾക്കു ശേഷം 2017-ൽ എംഡി സെമിനാരി, അസോസിയേഷനു വേദിയായി. 2021 ഒക്ടോബറിലെ യോഗവും പ്രത്യേകതകളുള്ളതായിരുന്നു. നോട്ടീസ് കൽപ്പന അയച്ചശേഷം പ്രസിഡന്റ് കാലം ചെയ്തതിനാൽ സീനിയർ മെത്രാപ്പോലീത്താ(കുര്യാക്കോസ് മാർ ക്ലീമ്മീസ്)യിൽ അധ്യക്ഷപദം വന്നുചേർന്നു. കോവിഡ് വ്യാപനത്തിന്റെ പശ്ചാത്തലത്തിൽ മാനേജിംഗ് കമ്മറ്റി അംഗങ്ങളും മെത്രാപ്പോലീത്താമാരും മാത്രം അസോസിയേഷൻ നഗറിൽ കൂടുകയും ബാക്കിയുള്ളവർ ഓൺലൈനായി പങ്കെടുക്കുകയും ചെയ്തു. കാതോലിക്കാ കാലം ചെയ്തശേഷം പിൻഗാമിയെ തൊണ്ണൂറ് ദിവസങ്ങൾക്കുശേഷം അന്ന് തെരഞ്ഞെടുത്തു. ഏഴ് മേൽപ്പട്ടക്കാർക്കായി 2022 ഫെബ്രുവരിയിൽ കോലഞ്ചേരിയിൽ യോഗം ചേർന്നു.

മെത്രാൻ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിൽ ആദ്യമായി ഓൺലൈൻ സാങ്കേതിക വിദ്യ ആ തവണ ഉപയോഗിച്ചു. ഒടുവിലായി 2022 ആഗസ്റ്റ് 4-നു പത്തനാപുരത്ത് എത്തിനിൽക്കുന്നു മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ചരിത്രവും പ്രയാണവും. മലങ്കര നസ്രാണികളുടെ സ്വത്വത്തിന്റെ ഒരു പ്രതീകമാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്ന ആധുനിക പള്ളിയോഗം. നസ്രാണി മാർഗത്തിന്റെ ഒരുശേഷിപ്പാണത്. അത് ബലപ്പെടുത്തേണ്ടതും നിലനിർത്തേണ്ടതും നമ്മൾ ഓരോരുത്തരുടെയും കടമയും ഉത്തരവാദിത്തവുമാണ്.

(മലങ്കര സഭാ ഭരണഘടന: ചരിത്രം, രേഖകൾ, ഭേദഗതികൾ, മലങ്കര സഭാതർക്കം എന്താണ് സത്യം?, മല ങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ: ചരിത്രം, രേഖകൾ എന്നീ പുസ്തകങ്ങളുടെ രചയിതാവാണ് ലേഖകൻ)



# ഓർമ്മ ചിത്രങ്ങളിലൂടെ....



His Grace enjoying a leisure time..



Collumpurath Poovathor
H.G. THE MOST REV. MAR THOMA DIONYSIUS
(Metropolitan of Niranam Diocese & The Founder Superior of Mount Tabor Dayra, Pathanapuram.)
with His Grace's Brothers, FR. C.M. ISAAC & C.M. GEORGE



"Two friends who studied in Oxford University England, met after a long interval."
H.G. MAR THOMA DIONYSIUS with H.E. DR. S. RADHAKRISHNAN - The President of India



H.G. MAR THOMA DIONYSIUS along with Union Cabinet Minister
MS. RAJAKUMARI AMRITKAUR



H.G. Mar Thoma Dionysius Metropolitan with Cowley Fathers
at Cowley Monastry in England



H.G. MAR THOMA DIONYSIUS with HIS HOLINESS CATHOLICOS BASELIOS OUGEN I - The Supreme Head of Malankara Orthodox Church, at Madras Orthodox Syrian Church when His Holiness was on his way to Kerala from Edessa (Mousil), with the Holy Relics of St. Thomas the Apostle.





# പത്തനാപുരം രൂപാന്തരപ്പെട്ട കഥ

ഡോ. പോൾ മണലിൽ

തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലിത്ത 1925-ൽ സി.എം. തോമസ് എന്ന പേരിൽ ശെമ്മാശനായിരുന്ന കാലത്താണ് ആദ്യമായി പത്തനാപുരത്തു കാൽകുത്തുന്നത്. പത്തനാപുരം അന്നൊരു ഘോരവനമാണ്. പുലികളുടെയും ആനക്കൂട്ടങ്ങളുടെയും വിഹാരകേന്ദ്രം. മനുഷ്യരെ കാണുന്നതിനെക്കാൾ കാട്ടുപന്നികൾ നിറഞ്ഞിരുന്ന കാട്ടുപത്തനാപുരത്തിന്റെ ആകെയുള്ള അന്നത്തെ 'വികസനം' കായംകുളം-പുനലൂർ ചെമ്മൺ പാതയായിരുന്നു. അതൊരു വാണിജ്യപാതയായിരുന്നു! ബ്രിട്ടീഷ് ഉദ്യോഗസ്ഥർ കുതിരവണ്ടിയിലൂടെ സഞ്ചരിച്ചിരുന്ന ഈ പാതയിലൂടെ പകൽനേരങ്ങളിൽ മാത്രം കാള വണ്ടിയിലൂടെയും തലച്ചുമടായും ചരക്കുകൾ കൊണ്ടുപോയിരുന്നു. എന്നാൽ നേരം വൈകിയാൽ കവർച്ചക്കാരെയും വന്യജീവികളെയും ഭയന്ന് ആരും ഈ വഴി സഞ്ചരിച്ചിരുന്നുമില്ല. അങ്ങനെയുള്ള കാട്ടുപത്തനാപുരത്തു ഒരു ഉച്ചകഴിഞ്ഞ നേരത്താണ് മുപ്പത്തെട്ടുകാരനായ ശെമ്മാശൻ എത്തുന്നത്. അദ്ദേഹം അന്ന് കുണ്ടറ സെമിനാരി ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്ററായിരുന്നു.

സി.എം. തോമസ് ശെമ്മാശനെ പുനലൂരിൽ ഒരു ഇടവകയിലെ അംഗങ്ങളെ കാണുന്നതിനു അയച്ചതായിരുന്നു അന്ന് കൊല്ലം ഭദ്രാസന മെത്രാപ്പോലിത്താ ആയിരുന്ന ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് (പിൽക്കാലത്തു ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ). കുണ്ടറ നിന്നു പുനലൂരിൽ എത്തിയശേഷം അദ്ദേഹം അടൂരിൽ ബന്ധുവീട്ടിലേക്കുള്ള യാത്രക്കിടയിലാണ് പത്തനാപുരത്തു കാറിൽ എത്തിയത്. യാത്ര അത്യധികം ക്ലേശകരമായിരുന്നു. പുനലൂർ മുതൽ പത്തനാപുരം വരെ ചെമ്മൺപാതയുടെ ഇരുവശവും അന്ന് വൻവൃക്ഷങ്ങളോടുകൂടിയ കാടായിരുന്നു. നട്ടുച്ചയ്ക്കും വലിയ അന്ധകാരം. സൂര്യനു പോലും പ്രകാശം പരത്താൻ കഴിയുന്നില്ല.

കൊല്ലത്തെ ഒരു ആംഗ്ലോ-ഇന്ത്യൻ ചങ്ങാതിയുടെ കാറിൽ ശെമ്മാശ്ശനും സംഘവും ഇന്നത്തെ പത്തനാപുരത്തിന്റെ ജംഗ്ഷനിൽ എത്തിയപ്പോൾ മണി മൂന്നായി. വിജനമായ അവിടെ ഒരു ആനക്കൂട് കണ്ടപ്പോൾ സി.എം. തോമസ് ശെമ്മാശ്ശനു കൗതുകമായി. അതു കാണാൻ ഇറങ്ങി. നല്ല വിശപ്പും ദാഹവും ഉണ്ടായിരുന്നു. യാത്രക്കിടയിൽ ഒന്നും കഴിച്ചിട്ടില്ല. വഴിയിൽ കടകളൊന്നും ഉണ്ടായിരുന്നില്ല.

ആനക്കൂട് കാണാൻ ഇറങ്ങിനിന്നപ്പോൾ അതാ ഒരാൾ സ്വരക്ഷക്കായി വാരിക്കുന്തവും പിടിച്ച് മല ഇറങ്ങിവരുന്നു. കുടിക്കാൻ കരിക്കു കിട്ടുമോയെന്ന് അയാളോടു ചോദിച്ചു. ആനക്കൂട്ടിൽ നിന്നു തെക്കോട്ടു കാട്ടുപാതയിലൂടെ കുറെ നടന്നാൽ കുന്നിന്റെ മുകളിൽ ഒരു കുടിപ്പള്ളിക്കൂടമുണ്ടായിരുന്നു. അവിടുത്തെ കാവൽക്കാരനായ ചാക്കോ എന്നു പേരുള്ള അയാൾ ശെമ്മാശ്ശനെയും സംഘത്തെയും അങ്ങോട്ടു കൂട്ടി. വാരിക്കുന്തവും പിടിച്ച് ചാക്കോ മുമ്പിൽ നടന്നു. മുൾപ്പടർപ്പും ഇഴജന്തുക്കളും പന്നികളും നിറഞ്ഞ ആ ഇടുങ്ങിയ നടപ്പാതയിലൂടെ സി.എം. തോമസ് ശെമ്മാശ്ശനും സംഘവും കുന്നിന്റെ മുകളിലെത്തി. അവിടെ നിന്നു കരിക്കു കുടിച്ചു. അല്പം വിശ്രമിച്ചശേഷം മടങ്ങി.

ആ കുന്നിന്റെ മുകളിൽ ഇരിക്കുമ്പോൾ തനിക്കു ആന്തരികമായ ഒരു വെളിച്ചം ഉണ്ടായതായി ശെമ്മാശ്ശന് അനുഭവപ്പെട്ടു. ആ കുന്ന് ഒരു ആശ്രമം കെട്ടിപ്പടുക്കാൻ പറ്റിയ സ്ഥലമാണെന്നും അദ്ദേഹത്തിനു തോന്നി. ആ കുന്നിൽ നിന്നാർജിച്ച ഒരു പ്രകാശം ശെമ്മാശ്ശന്റെ ഉള്ളിൽ ജ്വലിച്ചു നിന്നു. മറുരൂപമലയിൽ യേശുവിന്റെ ശിഷ്യന്മാർ അനുഭവിച്ച പോലെ ഒരനുഭവം. പിന്നെ അധികം വൈകിയില്ല, ആ കുന്നും കുടിപ്പള്ളിക്കൂടവും 1926-ൽ സി.എം. തോമസ് ശെമ്മാശ്ശൻ വിലയ്ക്കു വാങ്ങി. അവിടെ കെട്ടിപ്പടുത്തതാണ് ഇന്നത്തെ 'മൗണ്ട് താബോർ'. താബോർ മലയിൽ രണ്ടായിരം വർഷങ്ങൾക്കു മുമ്പ് നടന്ന രൂപാന്തരീകരണത്തിന്റെ അനുഭവം പോലെ പത്തനാപുരത്തെ മൗണ്ട് താബോറിലും പിന്നീട് രൂപാന്തരീകരണത്തിന്റെ അനുഭവങ്ങളുണ്ടായി. അതെല്ലാം പിൽക്കാലചരിത്രം. മൗണ്ട് താബോർ ദയറ, മൗണ്ട് താബോർ കോൺവെന്റ്, മൗണ്ട് താബോർ ട്രെയിനിംഗ് കോളജ്, സെന്റ് സ്റ്റീഫൻസ് ഹയർ സെക്കൻഡറി സ്കൂൾ, മൗണ്ട് താബോർ എൽ.പി. സ്കൂൾ, മൗണ്ട് താബോർ ഗേൾസ് ഹൈസ്കൂൾ, മദർ സൂസൻ ഇംഗ്ലീഷ് മീഡിയം സ്കൂൾ എന്നിങ്ങനെ നാടിനും നാട്ടാർക്കും രൂപാന്തരീകരണം വരുത്തിയ എത്രയോ സ്ഥാപനങ്ങൾ താബോർ കുന്നിൽ ഉയർന്നു വന്നു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ, സഖറിയാ മാർ ദീവന്നാസ്യോസ്, ഇയ്യോബ് മാർ പീലക്സിനോസ്, യാക്കോബ് മാർ ഐറേനിയോസ്, ജോസഫ് മാർ ദീവന്നാസ്യോസ് എന്നിങ്ങനെ അജപാലകരുടെ ഒരു വലിയ നിര തന്നെ താബോറിൽ ഉദിച്ചുയർന്നു. പ്രഗത്ഭരും പണ്ഡിതന്മാരുമായ ഒട്ടേറെ റമ്പാൻമാരും വൈദികരും സന്യാസിനികളും താബോറിന്റെ സന്തതികളായി.

തോമ്മാ മാർ ദീവന്നാസ്യോസ് 1925-ൽ കാട്ടുപത്തനാപുരത്തു എത്തുമ്പോൾ ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ച മൂന്നുപേർ മാത്രമെ ഇവിടെ ഉണ്ടായിരുന്നുള്ളൂ! 1922-ൽ അയനിക്കാട് ബംഗ്ലാവിൽ കുരുടാമണ്ണിൽ കെ.എ. ഏബ്രഹാം (കൊച്ചുണ്ണൂണ്ണി) തുടങ്ങിയ കുടിപ്പള്ളിക്കുടത്തിൽ മൂന്നു പെൺകുട്ടികൾ ഉൾപ്പെടെ 15 കുട്ടികളെ പഠിപ്പിച്ചിരുന്ന എൻ.എൻ റാവുത്തർ, പിടവൂർ കീരിക്കൽ തോട്ടത്തിൽ സി.എം. ഏബ്രഹാം, മഞ്ചള്ളൂർ നാരായണക്കുറുപ്പ് എന്നിവരായിരുന്നു ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ച ആ നാട്ടുകാർ.
തോമ്മാ മാർ ദീവന്നാസ്യോസ് ഈ സ്കൂൾ 1926 ഏപ്രിലിൽ വിലയ്ക്കു വാങ്ങിയതു കുരുടാമണ്ണിൽ കൊച്ചുണ്ണിയുടെ മകനും അന്ന് പത്തനാപുരം സബ് രജിസ്ട്രാറും ആയിരുന്ന കുരുടാമണ്ണിൽ കെ.എ. ഏബ്രഹാമിൽ നിന്നായിരുന്നു. തുടർന്നു 1926-ൽ സി.എം. തോമസ് ശെമ്മാശൻ താബോർ കുന്നിൽ ഒരു മിഡിൽ സ്കൂൾ തുടങ്ങി. പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ് പുതിയ സ്കൂളിനു 1933-ൽ തറക്കല്ലിട്ടത്. ബ്രിട്ടീഷ് സർക്കാരിന്റെ പൊളിറ്റിക്കൽ ഏജന്റ് ആയിരുന്ന ഡബ്ലിയു എ.എം. ഗാർസ്റ്റിൽ 1936 നവംബറിൽ പത്തനാപുരത്തു വരികയും പുതിയ ഹൈസ്കൂൾ അനുവദിക്കും മുമ്പു തന്നെ ഒരു ഹൈസ്കൂൾ കെട്ടിടത്തിനു തറക്കല്ലിടുകയും ചെയ്തു. അങ്ങനെ താബോർ കുന്നിൽ വിദ്യയുടെ പ്രകാശം പരത്തിക്കൊണ്ട് 1937 ജൂണിൽ സെന്റ് സ്റ്റീഫൻസ് ഹൈസ്കൂൾ തുടങ്ങി. ഇംഗ്ലീഷ് ഹൈസ്കൂളും മലയാളം ഹൈസ്കൂളും ഒരേ വളപ്പിൽ പ്രവർത്തനം തുടങ്ങി.

1912-ൽ കോട്ടയം സി.എം.എസ്. കോളജിൽ വിദ്യാർത്ഥിയായിരിക്കുമ്പോഴാണ് മാവേലിക്കര കല്ലുംപുറത്തു സി.എം. തോമസ് ഇരുപത്തിയഞ്ചാം വയസ്സിൽ പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയിൽനിന്നു ശെമ്മാശ്ശപട്ടം സ്വീകരിച്ചത്. പിന്നെ താബോർ കുന്നിൽ മിഡിൽ സ്കൂൾ തുടങ്ങിയതിനുശേഷമാണ് ഡീക്കൻ സി.എം. തോമസ് വൈദികപട്ടം സ്വീകരിച്ചത് – 1934-ൽ. വൈദികനാകുമ്പോൾ അദ്ദേഹത്തിനു 47 വയസായിരുന്നു. ഹൈസ്കൂൾ ആരംഭിച്ച വർഷം തന്നെ ഫാ. സി.എം. തോമസ് റമ്പാനായി. 1940-ലാണ് നിരണം ഭദ്രാസനാധിപനായി അദ്ദേഹം അമ്പത്തിമൂന്നാം വയസ്സിൽ തോമ്മാ മാർ ദീവന്നാസ്യോസ് എന്നപേരിൽ മെത്രാപ്പോലിത്ത ആയത്.

തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലിത്തായാണ് ആധുനിക പത്തനാപുരത്തിന്റെ ശില്പി. താബോർ കുന്നിൽ ആ പുണ്യപിതാവ് പടുത്തുയർത്തിയ വിദ്യാഭ്യാസ സ്ഥാപനങ്ങളിലൂടെ ലക്ഷക്കണക്കിനു വിദ്യാർത്ഥികൾക്കു പഠിക്കാനും അതിലൂടെ നാടിനും വീടിനും കുടുംബങ്ങൾക്കും വളരാനും വികസിക്കാനും അവസരമുണ്ടായി.

ആധുനിക പത്തനാപുരം വലിയ പട്ടണമായി ഇന്നു വളർന്നു വികസിച്ചിരിക്കുകയാണ്. പഴയ കാട്ടുപത്തനാപുരം നാട്ടുപത്തനാപുരമായി വളർന്നു വന്നതിന്റെ പിന്നിൽ മൗണ്ട് താബോർ സന്യാസ – സന്യാസിനി സമൂഹത്തിന്റെ നിശ്ശബ്ദമായ പ്രാർത്ഥനയും സപര്യയും ഉണ്ടെന്നു പറയാതെ വയ്യ.

പത്തനാപുരത്തിന്റെ ആദ്യകാല ചരിത്രം തെന്മല ദേശത്തിലാണ് തുടങ്ങുന്നത്. ഈ ദേശത്തിന്റെ ആസ്ഥാനം പത്തനാപുരമായിരുന്നു. പിന്നീടാണ് തെന്മലദേശം കൊട്ടാരക്കര കേന്ദ്രമാക്കിയുള്ള ഇളയിടത്തു സ്വരൂപത്തിൽ ലയിക്കുന്നത്. പഴയകാല പത്തനാപുരത്തിന്റെ ഭൂപടം കണ്ടിട്ടുള്ളവർക്ക് ഇന്നത്തെ പത്തനാപുരം കണ്ടുപിടിക്കാൻ കഴിയില്ല. സഹ്യപർവത്തിനു താഴെ ആയൂരിൽ നിന്നു തുടങ്ങി കിഴക്കാംതൂക്കായി അച്ചൻകോവിൽ ആവരുടെ തട്ടകം വരെ നീണ്ടു കിടന്ന പഴയ 'പത്തനാപുരം ചെങ്കോട്ട'യിൽ കുളത്തുപ്പുഴ, അഞ്ചൽ, ഏരൂർ, അഗസ്ത്യകോട്, മടത്തറ, മാത്ര, തലവൂർ, വിളക്കുടി, പട്ടാഴി, തെന്മല, മാമ്പഴത്തറ, കോട്ടവാസൽ എന്നീ പ്രദേശങ്ങൾ ഉണ്ടായിരുന്നു. ഇതായിരുന്നു പഴയ 'പത്തനാപുരം ചെങ്കോട്ട്'.

നൂറ്റാണ്ടുകൾക്കു മുമ്പു തന്നെ പത്തനാപുരം ഒരു വ്യാപാരകേന്ദ്രമായിരുന്നു. 1816-1820 കാലത്തു മദ്രാസ് റെജിമെന്റിലെ ലെഫ്റ്റനന്റുമാരായിരുന്ന വാർഡും കോർണറും ചേർന്നു തിരു-കൊച്ചിയിൽ ഒരു സർവ്വേ നടത്തുകയുണ്ടായി. Memoir of the survey of the Travancore and Cochin states എന്ന പേരിൽ ഇതു രേഖപ്പെടുത്തിയിട്ടുണ്ട്. അതിൽ പത്തനാപുരത്തിന്റെ ഇംഗ്ലീഷ് രൂപം 'Puttanapooram' എന്നായിരുന്നു – അതായതു 'പുത്തനാപൂരം'. കൊട്ടാരക്കര ജില്ലയുടെ കിഴക്കറ്റത്തെ സബ്ഡിവിഷനാണ് 'പുത്തനാപൂര'മെന്നാണ് വാർഡും കോർണറും സർവ്വേയിൽ രേഖപ്പെടുത്തിയിരിക്കുന്നത്. അതിലെ പ്രസക്തഭാഗം ഇപ്രകാരമാണ്:

"ജില്ലാ ആസ്ഥാനമായ കൊട്ടാരക്കരയിൽ നിന്നും പത്തുമൈൽ വടക്കുകിഴക്കാണ് ഇതിന്റെ സ്ഥാനം. സമതലപ്രദേശം. കുറച്ചു വീടുകളേ ഉള്ളു. വ്യാപാരികളായ ലബ്ബമാരും നസ്രാണിമാപ്പിളമാരുമാണ് ഇവിടെ താമസിക്കുന്നത്. സഞ്ചാരികൾക്കാവശ്യമായ സാധനങ്ങൾ ഇവിടെ ലഭിക്കും. എല്ലാ ദിവസവും ചന്തയുണ്ട്. വില്ലേജിൽ നിന്ന് നാലു ഫർലോംഗ് തെക്ക് ആറ്റിന്റെ പടിഞ്ഞാറേക്കരയിലുള്ള ക്ഷേത്രം പ്രസിദ്ധമാണ്. ഈ ക്ഷേത്രത്തോടനുബന്ധിച്ച് ബ്രാഹ്മണർക്കുള്ള ഊട്ടുപുരയുണ്ട്. വില്ലേജിന്റെ മധ്യത്ത് ചുങ്കപ്പിരിവിനുള്ള ചവുക്കയും. കൊട്ടാരക്കര നിന്നുള്ള ഉദ്യോഗസ്ഥന്മാരാണ് ഇതിന്റെ ചുമതലക്കാർ. പടിഞ്ഞാറുഭാഗത്ത് ഒരു ഭഗവതിക്ഷേത്രവും കിഴക്കതിരിൽ ഒരു മുസ്ലീം പള്ളിയും സർക്കാർ അതിഥിമന്ദിരവുമുണ്ട്. മലയടിവാരത്തിൽ ബ്രാഹ്മണരും നായന്മാരും അധിവസിക്കുന്നു. ഇവിടങ്ങളിൽ തേങ്ങയുടെയും അടയ്ക്കയുടെയും വൻശേഖരമുണ്ട്. (രണ്ടാം വാല്യം പു.92)

അന്നത്തെ സർവ്വേപ്രകാരം 1816–1820 കാലത്തു പത്തനാപുരത്തു 219 വീടുകൾ ഉണ്ടായിരുന്നു. വഴിയമ്പലങ്ങൾ, ചവുക്കകൾ, ഊട്ടുപുരകൾ, സത്രങ്ങൾ എന്നീ ഇനങ്ങളിൽ പതിമൂന്നു പൊതുസ്ഥാപനങ്ങളും പത്തനാപുരത്ത് ഉണ്ടായിരുന്നു. പത്തനാപുരത്തിന്റെ ചുറ്റുവട്ടത്തുള്ള തലവൂർ, പട്ടാഴി, മാലൂർ, കമുകുഞ്ചേരി എന്നീ സ്ഥലങ്ങളെപ്പറ്റിയുള്ള പരാമർശനം കൂടാതെ മാലൂരിലെ രണ്ട് ബ്രാഹ്മണകുടുംബങ്ങളെപ്പറ്റിയും പട്ടാഴിയിലെയും തലവൂരിലെയും ഭഗവതി ക്ഷേത്രങ്ങളെപ്പറ്റിയും 'കുയൻ' എന്ന മലദേവതയെപ്പറ്റിയും സർവ്വേരേഖയിൽ പരാമർശിച്ചിട്ടുണ്ട്.

സിന്ധുനദീതട സംസ്കാര കാലത്തിനു മുമ്പു തന്നെ പഴയ പത്തനാപുരത്തു ജനവാസം ഉണ്ടായിരുന്നതായി ചരിത്രം സാക്ഷിക്കുന്നുണ്ട്. പഴയ പത്തനാപുരം താലൂക്കിലെ പല പ്രദേശങ്ങളിൽ നിന്നും പുരാതന ശിലായുഗ മനുഷ്യവാസത്തിന്റെ ഒട്ടേറെ ബാക്കിപത്രങ്ങൾ ലഭിച്ചിട്ടുണ്ട്. പത്തനാപുരത്തെ കരിമ്പാലൂരിനും പിറവന്തൂരിനും പെരുങ്കൽകാല നാഗരീകതയുടെ പാരമ്പര്യം ഏറെ പറയാനുണ്ട്.

വണിക വഴിയുടെ വാതിലായ പുനലൂരിൽ നിന്നും പിറവന്തൂർ, പത്തനാപുരം, അടൂർ വഴി കായംകുളത്തേക്ക് നീണ്ടു കിടന്ന വാണിജ്യപാതയിൽ ഒരു കാലത്തു കണ്ടിരുന്ന മെഗാലിത്തിക് സംസ്കൃതിയുടെ ശേഷിപ്പുകൾ ഒരു വലിയ സംസ്കൃതിയുടെ ദൃഷ്ടാന്തമായിരുന്നു. നാടിന്റെ പല ഭാഗത്തുനിന്നും പാറപ്പാളികൾ കൊണ്ട് നിർമ്മിച്ച കല്ലറകൾ, പഴുതറകൾ എന്നിവ കണ്ടെത്തിയിരുന്നു. കൃഷിക്കു വേണ്ടിയും വീടുകൾ നിർമിക്കുന്നതിനു വേണ്ടിയും റോഡുകൾ പണിയുന്നതിനു വേണ്ടിയും മണ്ണ് ഇളക്കിയിരുന്ന വേളയിൽ നാടിന്റെ നാനാഭാഗത്തു നിന്നും എത്രയോ നന്നങ്ങാടികൾ അല്ലെങ്കിൽ മുതുമക്കത്താഴികൾ കണ്ടുകിട്ടിയിരിക്കുന്നു. അതൊന്നും കൃത്യമായി സംരക്ഷിക്കാനുള്ള സാമൂഹിക ചരിത്രബോധം ഇന്നലെകളിൽ ഉണ്ടായിരുന്നില്ല.

പത്തനാപുരത്തിനു അടുത്തുള്ള കുമരൻകുടിയിൽ നിന്ന് പണ്ട് ബുദ്ധപ്രതിമകൾ കണ്ടെടുത്തിട്ടുണ്ട്. അതുപോലെ പത്തനാപുരത്തിനു ചുറ്റുവട്ടത്തുള്ള മലമ്പ്രദേശമായ ചേകത്തു ക്ഷേത്രപരിസരത്തു കല്ലുകെട്ടിയ ചതുരാകൃതിയിലുള്ള നൂറ്റൊന്നു കിണറുകൾ ഉണ്ടായിരുന്നതായി പാരമ്പര്യമുണ്ട്. ഇവിടെയെല്ലാം മഹത്തായ ഒരു മാനവസംസ്കാരം നിലനിന്നിരുന്നതായി കരുതാം. കുരിയനയ്യത്തു നിന്നു പണ്ട് ചെത്തിയെടുത്ത ഒരു വെള്ളാരംകല്ല് ലഭിച്ചിട്ടുണ്ട്. കുറച്ചുകൂടി കിഴക്കോട്ടു ചെന്നാൽ തെന്മലയിലെ ചെന്തുരുത്തി മലയിൽ നിന്നു അയ്യായിരം വർഷം പഴക്കമുള്ള മധ്യശിലായുഗ സംസ്കൃതിയുടെ തെളിവുകൾ കണ്ടെത്തിയിരുന്നു. അതുപോലെ ബുദ്ധമത പാരമ്പര്യമുള്ള മാമ്പഴത്തറയും ജൈനമത പാരമ്പര്യമുള്ള നാഗമലയും ഒരു കാലത്തു പത്തനാപുരത്തിന്റെ മറ്റൊരറ്റമായിരുന്നു. പത്തനാപുരം താലൂക്കിൽ ഉണ്ടായിരുന്ന ആര്യങ്കാവ് ബുദ്ധമത പാരമ്പര്യം പേറുന്ന പ്രദേശമാണ്. ഗരുഡസന്ദേശം' എന്ന സന്ദേശകാവ്യത്തിൽ പത്തനാപുരത്തെപ്പറ്റി പരാമർശമുണ്ട്.

'മാർത്താണ്ഡവർമ്മ കൊട്ടാരക്കര രാജ്യം 1742–ൽ തിരുവിതാംകൂറിന്റെ ഭാഗമാക്കി മാറ്റുന്നതുവരെ പത്തനാപുരം ഇളയിടത്തു സ്വരൂപത്തിന്റെ കീഴിലായിരുന്നു. വേണാട് രാജവംശത്തിന്റെ ഈ ശാഖ കിളിമാനൂരിനു സമീപം കുന്നുമ്മേൽ എന്ന സ്ഥലത്താണ് ആദ്യം താമസിച്ചിരുന്നത്. പതിനാലാം നൂറ്റാണ്ടു മുതൽ ഈ ശാഖ കൊട്ടാരക്കര കേന്ദ്രമാക്കി സ്വതന്ത്രമായി ഭരണം തുടങ്ങിയപ്പോഴാണ് പത്തനാപുരം, കൊട്ടാരക്കര, ചെങ്കോട്ട തുടങ്ങിയ പ്രദേശങ്ങൾ ഇളയിടത്തു സ്വരൂപത്തിന്റെ കീഴിലായത്. ഒരു കാലത്തു പത്തനാപുരത്തിന്റെ അഴകായിരുന്നു അഞ്ചൽ. തിരുവിതാംകൂറിൽ അഞ്ചലോട്ടം തുടങ്ങിയതു തിരുവനന്തപുരത്തെ പൊന്നുതമ്പുരാനും പത്മനാഭസ്വാമിക്കും ഉണ്ണാനും നിത്യനിവേദ്യത്തിനും കിഴക്കൻ മലയോരത്തെ വിഭവങ്ങൾ കൊണ്ടുപോകാൻ വേണ്ടിയായിരുന്നു. പഴയ 'പത്തനാപുരം ചെങ്കോട്ട'യിലെ വിളകളായിരുന്ന ചമ്പാവരി, നുറുങ്ങരി, പഴയരി എന്നിവ തിരുവനന്തപുരത്തെ രാജകൊട്ടാരത്തിൽ എത്തിക്കാൻ അഞ്ചലിൽ നിന്നു ഓട്ടക്കാരനെ നിയോഗിച്ചു. അതു കൂടാതെ പത്മനാഭസ്വാമി ക്ഷേത്രത്തിൽ മാലകെട്ടാനുള്ള പൂക്കളും കൊട്ടാരത്തിലേക്കുള്ള പച്ചക്കറികളും പഴവർഗങ്ങളും അന്നന്ന് എത്തിക്കാനുള്ള ഒരു 'ഭരണമാർഗം' കൂടിയായിരുന്നു അഞ്ചലോട്ടം. പിൽക്കാലത്ത് അഞ്ചലോട്ടക്കാരന്റെ പക്കൽ കത്തുകളും കൊടുത്തുവിട്ടു തുടങ്ങി. ഈ സൗകര്യം പരിഷ്ക്കരിച്ചാണ് സർക്കാർ അഞ്ചൽ വകുപ്പ് ഉണ്ടാക്കിയത്. ഇപ്രകാരം പഴയ പത്തനാപുരത്തിന്റെ അഞ്ചലിൽ നിന്നും തുടങ്ങിയ അഞ്ചലോട്ടത്തിൽ നിന്നു അഞ്ചലാപ്പീസും അഞ്ചൽ ശിപായിയും അഞ്ചൽകുറ്റിയും മറ്റും ചരിത്രത്തിൽ സ്ഥാനം പിടിച്ചു.

കൊല്ലം ജില്ലയിലെ ആറു താലൂക്കുകളിൽ ഒന്നാണ് പത്തനാപുരം ഇപ്പോൾ. ഇതിന്റെ ആസ്ഥാനവും പത്തനാപുരത്തു തന്നെയാണ്. ഈ താലൂക്കിൽ പട്ടാഴി, തലവൂർ, വിളക്കുടി, പത്തനാപുരം, പിടവൂർ, പട്ടാഴി വടക്കേക്കര, പിറവന്തൂർ, പുന്നല എന്നിങ്ങനെ എട്ടു വില്ലേജുകളുണ്ട്. 2011–ലെ സെൻസസ് പ്രകാരം പത്തനാപുരം പഞ്ചായത്തിലെ ജനസംഖ്യ 32,339 ആണ്. സ്ത്രീകൾ 17,210. പുരുഷന്മാർ 15,129. പത്തനാപുരം കേന്ദ്രമാക്കി ഗ്രാമപഞ്ചായത്തും ബ്ലോക്ക് പഞ്ചായത്തും പ്രവർത്തിക്കുന്നുണ്ട്. തമിഴ് മാതൃഭാഷയാക്കി സ്വീകരിച്ചിട്ടുള്ളവരും പത്തനാപുരത്തുണ്ട്.

മാവേലിക്കര ലോക്സഭാ മണ്ഡലത്തിലാണ് ഇപ്പോൾ പത്തനാപുരം ഉൾപ്പെടുന്നത്. അസംബ്ലി മണ്ഡലം പത്തനാപുരമാണ്. പത്തനാപുരത്തിന്റെ സാക്ഷരത 92.94 ശതമാനമാണ്.

പത്തനാപുരം താലൂക്കിലെ വില്ലേജുകളിൽ അമ്പതു ശതമാനം വനപ്രദേശങ്ങളായതിനാൽ ജനസാന്ദ്രത കുറവാണെന്നു 2011-ലെ സെൻസസ് റിപ്പോർട്ടിൽ ചൂണ്ടിക്കാണിക്കുന്നു. കൊല്ലം ജില്ലയിൽ ഏറ്റവും കുറഞ്ഞ ജനസാന്ദ്രതയാണ് പത്തനാപുരം താലൂക്കിൽ ഉള്ളത്. ഒരു ചതുരശ്ര കിലോമീറ്ററിൽ 350 പേർ. 2011-ലെ സെൻസസ് പ്രകാരം പത്തനാപുരം – പുനലൂർ താലൂക്കുകളിലെ ജനസംഖ്യ 4,32,904 ആണ്. വീടുകൾ 1,15,661. പത്തനാപുരം-പുനലൂർ താലൂക്കുകളുടെ ആകെ വിസ്തൃതി 1235.51 ചതുരശ്ര കിലോമീറ്ററാണ്. പുനലൂർ കേന്ദ്രമാക്കിയുള്ള പത്തനാപുരം താലൂക്ക് വിഭജിച്ചു പത്തനാപുരം കേന്ദ്രമാക്കി പുതിയ താലൂക്ക് രൂപീകരിച്ചതിനാലാണ് പഴയ സെൻസസ് കണക്കിൽ ഇതെല്ലാം സംയുക്തമായി ചേർത്തിരിക്കുന്നത്.

ഉയർന്ന താപനിലയും നല്ല മഴയും ഉള്ള ഉഷ്ണമേഖലാ കാലാവസ്ഥയാണ് പത്തനാപുരത്തുള്ളത്. കേരളത്തിൽ ഏറ്റവും കൂടുതൽ ചൂട് അനുഭവപ്പെടുന്ന പുനലൂർ തൊട്ടടുത്തുണ്ട്. പുനലൂർ, കൊട്ടാരക്കര താലൂക്കുകൾക്കൊപ്പം പത്തനാപുരം താലൂക്കിലുമാണ് കൊല്ലം ജില്ലയിൽ വനഭൂമിയുള്ളത്. മണ്ണിന്റെ സ്വഭാവം പറഞ്ഞാൽ പത്തനാപുരം താലൂക്കിന്റെ പടിഞ്ഞാറു ഭാഗം ചെങ്കൽ പ്രദേശമാണ്. ബാക്കിയുള്ളതു കാട്ടുമണ്ണാണ്.

പുനലൂരിനൊപ്പം പത്തനാപുരം താലൂക്കും കൊല്ലം ജില്ലയിലെ ഉയർന്ന പ്രദേശമാണ്. കുന്നും മലകളും ഏറെയുള്ളതും ഇവിടെ തന്നെയാണ്.

പത്തനാപുരത്തിന്റെ ചുറ്റുവട്ടത്തുള്ള പിറവന്തൂർ കല്ലടയാറിനും അച്ചൻകോവിൽ ആറിനും ഇടയിലുള്ള ഒരു പ്രദേശമാണെങ്കിൽ പത്തനാപുരത്തിനു സ്വന്തമായി കല്ലടയാർ മാത്രമെ ഉള്ളൂ. കല്ലടയാർ ഏതാണ്ട് പകുതിയും ഒഴുകുന്നത് ഇടതൂർന്ന കാടുകളിലൂടെയാണ്. ഒരു കാലത്തു ഇതു കൊടുങ്കാടായിരുന്നു. ആകെയുള്ള 121 കിലോമീറ്ററിൽ പകുതിയിലും കല്ലടയാർ കാടുകളിലൂടെയാണ് ഒഴുകുന്നത്. കല്ലടയാറിന്റെ ഒഴുക്കു പ്രദേശങ്ങളിൽ പത്തനാപുരത്തു ഉണ്ടായിരുന്ന കാടുകളും വനങ്ങളും ആർദ്രനിത്യഹരിതം, അർധനിത്യഹരിതം, ആർദ്രപർണപാതി, നിത്യഹരിതം, നിമ്നീകൃത നിത്യഹരിതം, ചതുപ്പ് എന്നീ ഇനങ്ങളിൽപ്പെടുന്ന വനങ്ങളായിരുന്നു. ആ വനങ്ങളെല്ലാം പത്തനാപുരത്തു നിന്ന് ഇപ്പോൾ അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു. ഇവിടുത്തെ വനാന്തരങ്ങളിൽ പണ്ട് ഒട്ടേറെ ആദിവാസികളുണ്ടായിരുന്നു. കുഴിപ്പണ്ടാരങ്ങൾ, മലമ്പണ്ടാരങ്ങൾ, കാണി, മലവേടൻ എന്നീ വിഭാഗത്തിൽപ്പെട്ട ആദിവാസികളാണ് ഇവിടെ ഉണ്ടായിരുന്നത്.

സഹ്യാദ്രി മലയിൽ നിന്ന് ഉത്ഭവിക്കുന്ന കുളത്തുപ്പുഴ, ചെന്തുരുത്തി, കൽതുരുത്തി എന്നീ പുഴകൾ സംഗമിച്ചാണ് കല്ലടയാർ ഒഴുകുന്നത്. തെന്മലയ്ക്കടുത്ത പരപ്പാറിൽ വച്ചു മൂന്നു പുഴകൾ സംഗമിക്കുന്നു. അവിടെ നിന്നു കല്ലടയാർ പുനലൂരിലൂടെ മുക്കടവിലെത്തി ചിറ്റാറുമായി യോജിക്കുന്നു. തുടർന്നു കല്ലടയാർ പത്തനാപുരം വരെ വടക്കു പടിഞ്ഞാറു ദിശയിൽ ഒഴുകുന്നു. പത്തനാപുരത്തു നിന്നു കല്ലടയാർ പടിഞ്ഞാറോട്ട് ഒഴുകി പട്ടാഴി വഴി ഏനാത്ത് എത്തുന്നു. ഇതാണ് കല്ലടയാറിന്റെ കഥ.

കല്ലടയാറിന്റെ കുറുകെ പിടവൂരിൽ പാലം പണിയാൻ നേതൃത്വം നൽകിയതു തോമ്മാ മാർ ദീവന്നാസ്യോസ് ആയിരുന്നു. അങ്ങനെ പത്തനാപുരത്തുനിന്നു 16 കിലോമീറ്റർ സഞ്ചരിച്ചാൽ കൊട്ടാരക്കരയിലെത്താം. പത്തനാപുരം-അടൂർ ദൂരവും അത്ര തന്നെ. ഇപ്രകാരം പത്തനാപുരം ഇന്ന് ഏതു നാട്ടുകാർക്കും എത്തിച്ചേരാവുന്ന ഒരു സ്ഥലമായി ഗതാഗത സൗകര്യമുള്ള ഒരു പ്രദേശമായി മാറിക്കഴിഞ്ഞു.

പത്തനാപുരത്തിന്റെ ഇന്നത്തെ വളർച്ചയ്ക്കു അടിസ്ഥാനമിട്ടതു തോമ്മാ മാർ ദീവന്നാസ്യോസ് ആണെന്നു സ്മരിക്കാൻ ഈ നാടിന്റെ വികസന ചരിത്രം പരിശോധിക്കുന്ന ആർക്കും മനസ്സിലാകും.

റഫറൻസ്

1. തുളസിഹാരം-തിരുവിതാംകൂറിലെ ക്ഷേത്രങ്ങൾ – അശ്വതി തിരുനാൾ ഗൗരിലക്ഷ്മിഭായി.
2. കൊല്ലം ജില്ല സ്ഥലനാമചരിത്രം – ഡോ. വിളക്കുടി രാജേന്ദ്രൻ
3. പ്രാചീന കേരളത്തിന്റെ രാഷ്ട്രീയ ചരിത്രം – കെ. ശിവശങ്കരൻ നായർ
4. കൊല്ലത്തിന്റെ ചരിത്രം – പി. ഭാസ്ക്കരനുണ്ണി
5. സ്ഥലനാമകൗതുകം – പ്രൊഫ. പി.എ. രാമചന്ദ്രൻ നായർ
6. കേരള ചരിത്രം സ്ഥലപുരാണങ്ങളിലൂടെ – ഇടമറുക്
7. സ്ഥലനാമചരിത്രം കൊല്ലം ജില്ല – ഹരി കട്ടേൽ
8. പത്തനാപുരത്തെ വിശേഷങ്ങൾ കിളിമൊഴി മാസിക (2013 ഓഗസ്റ്റ്) – ഡോ. പി. സേതുനാഥൻ
9. മഹാനായ ദീവന്നാസ്യോസ് – പോൾ മണലിൽ
10. കല്ലടയാർ (വിജ്ഞാനകൈരളി 2007 ജനുവരി) – പ്രൊഫ പി. രാമചന്ദ്രമേനോൻ
11. അണയാത്ത ദീപസ്തംഭം – കുഞ്ഞ് കല്ലുമ്പുറത്ത്
12. പത്തനാപുരത്തിന്റെ കഥ (ഗാന്ധിഭവൻ സ്നേഹരാജ്യം 2014 ജൂലൈ) – വിളക്കുടി രാജേന്ദ്രൻ



H.G. MAR THOMA DIONYSIUS along with H.G. Abraham Mar Cleemis of Knanaya, Fr. K.C. Thomas (Later H.G. Thomas Mar Makarios of American Diocese), Fr. K. Philipose (Later H.G. Philipose Mar Theophilos of Bombay Diocese) Fr. Paul Varughese (Later H.G. Dr. Paulose Mar Gregorius of Delhi Diocese), Mr. K.M. Cherian (Malayala Manorama) seen coming out after the WCC conferenece in Delhi - 1964



H.G. MAR THOMA DIONYSIUS with HIS HOLINESS CATHOLICOS BASELIOS OUGEN I - The Supreme Head of Malankara Orthodox Church & H.G. MATHEWS MAR COORILOS of Kollam Diocese (Later H.H. Catholicos Baselios Mathews II)



PROGRAMME

Invitation Letter for the laying of Foundation Stone of St. Stephen's English School in 1936 with the handwriting of H.G. Mar Thoma Dionysius



February 22, 1967.

Dear The Most Rev. Dionysius,

Thank you for your letter and kind words.

I am sorry to know that you had a mild heart attack. I hope with the rest you are having and the care you are taking of your health, you will soon recover fully.

With the best wishes,

Yours sincerely,

S. Radhakrishnan

(S. Radhakrishnan)

His Grace The Most Rev. Mar Thoma Dionysius,
Mount Thabor,
Pathanapuram,
Kerala.

A Letter from H.E. DR. S. RADHAKRISHNAN - The President of India



"With His Grace's most loved Spritual Son & Follower..."
*Cellampurath Poorathar*
H.G. MAR THOMA DIONYSIUS
& *Chiramel Mulamoottil*
H.G. THOMAS MAR THIMOTHIOS
(Later H.H. Catholicos Baselios Didymus I)



Just after the demise of H.G. MAR THOMA DIONYSIUS, at Medical College Hospital Kottayam on Dec 3rd 1972. Also seen, H.G. Mathews Mar Athanasius (Later H.H. Catholicos Baselios Mathews I), Rev. Zacharia Ramban (Later H.G. Zacharias Mar Dionysius), H.G. Thomas Mar Thimothios (Later H.H. Catholicos Baselios Didymus I) & H.G. Abraham Mar Cleemis, Metropolitan of Knanaya Church



മലയാള മനോരമ

ജനസഹസ്റങ്ങൾസാക്ഷ്യം വഹിച്ച കബറടക്കം

ഹൃദയസ്പൃക്കായ കബറടക്ക ശുശ്രൂഷ

# ഓർമ്മ ചിത്രങ്ങളിലൂടെ....

# നന്ദി

താബോർ മല അപൂർവ്വതകളുടെ സ്ഥലമാണ്. അതിലേക്ക് ഒരു തിലകക്കുറിയായി വന്നുചേർന്നിരിക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ഒരു ദൈവ നിയോഗമാണ്.

സ്ഥാപക പിതാവായ മാർ തോമ ദിവന്നാസ്യോസ് തിരുമനസ്സിന്റെ ചരമ ജൂബിലി വർഷവും പരി.ബസേലിയോസ് മാർത്തോമ്മ ദിദിമോസ് ഒന്നാമൻ ബാവയുടെ ജന്മ ശതാബ്ദി ആഘോഷവും മദ്രാസ് ഭദ്രാസനത്തിന്റെ മെത്രാപ്പൊലീത്ത ആയിരുന്ന സഖറിയാസ് മാർ ദിവന്നാസ്യോസ് തിരുമേനിയുടെ 25–ാം ഓർമ്മ വർഷവും സംയുക്തമായി നാം ആചരിക്കുകയാണല്ലോ. ഈ അപൂർവ്വതകളുടെ നിമിഷത്തിൽ എല്ലാ കരുതലും പ്രാർത്ഥനയും തന്ന് ആനുഗ്രഹിച്ച പരി.ബാവ തിരുമേനിയോടും പിതാക്കന്മാരോടും പ്രത്യക്ഷമായും പരോക്ഷമായും സഹകരിച്ച എല്ലാവർക്കും ഹൃദയംഗമമായ നന്ദി.



ഫാ.ബഞ്ചമിൻ മാത്തൻ

അൻപിന്റെ
അമ്പതാണ്ട്...

# ജൂബിലി പ്രധാന പദ്ധതികൾ

## സ്നേഹ ഭവനങ്ങൾ
2022–26 വർഷത്തിൽ 100 ഭവന രഹിതർക്ക് ഭവനങ്ങൾ നിർമ്മിച്ചു നൽകുന്നു

## പഠനോന്നതിയിൽ പദമൂന്നാൻ
ഉപരിപഠനത്തിനായി 2 വിദ്യാർത്ഥികളുടെ പൂർണ പഠന ചെലവ് ഏറ്റെടുക്കുന്നു.

## വിശ്വാസ വഴിയിൽ വിശ്വസ്തരാവാൻ
ആൺകുട്ടികൾക്ക് ദയറയുടെ ചുമതലയിലും പെൺകുട്ടികൾക്ക് കോൺവെന്റിന്റെ നേതൃത്വത്തിലും ആഗോള തലത്തിൽ 10 ദിവസം നീണ്ടു നിൽക്കുന്ന വിശ്വാസ പഠന ക്ലാസ്

## അന്തർദേശീയ സെമിനാർ

## വോളിബോൾ ടൂർണമെന്റ്
മാർത്തോമ്മാ ഡയനേഷ്യസ് നാഷണൽ ടൂർണമെന്റ്

പരി.ദിദിമോസ് പ്രഥമൻ നാഷണൽ ബാസ്ക്കറ്റ് ബോൾ ടൂർണമെന്റ്

